# സുറിയാനി
# സഭാമാസിക

| പുസ്തകം 7. | 1933 ഇടവം<br>1108 എടവം. | ലക്കം 5. |
|---|---|---|


## കുട്ടികളുടെ ഒരു പ്രാർത്ഥനാഗീതം.

"ബാലരോടനുകൂലനെ" എന്ന രീതി.

ബാലരെ പരിതോഷമോടെയനുഗ്രഹിച്ച ഗുണാംബുധേ
ബാലരാമടിയങ്ങൾ പരിചൊടുകൂടി നിന്നിഹസാമ്പ്രതം. 1
ലോകകലുഷിതരായ പരിഷകളോടി നിൻ ചരണാംബുജേ
നാകലോകനിവാസിത! അതിമോദമോടണയുന്നഹോ. 2
ലോകനായകനായനിന്നുടെ പാദപത്മജമീവയം
ശോകനാശന! സാദരംപണിയുന്ന വൻകരുണാംബുധേ! 3
പാപമാംഉദധിതാഴിയിൽ വലയുന്ന ഞങ്ങളുടെ മഹാ-
താപമാകെ നിഷൂദനം കൃപ വാരിയിൽ കുരുതാൽദ്രുതം 4
മായയായ പിശാചു,ലോക,ജഡങ്ങളെന്നിവ ഞങ്ങളിൽ
ചായുവാൻ തുനിയാതെനിൻ ദയകാത്തുകൊൾക നിരന്തരം. 5
ഭൂമിയിൽ മനുജാത്ഥമനവധി ഘോരകഷ്ടതയേററ നിൻ-
താഴ്മ,ക്ഷമ,ദയ, സ്നേഹമീവക സൽഗുണങ്ങളെ നല്കണേ. 6
താവകാജ്ഞയിൽനിന്നു,ദേഹി വെടിഞ്ഞിടുന്ന ദിനംവരെ
ജീവദായക! ജീവിതംപരിപാവനത്തിൽ വളർത്തണേ. 7
യേശുനായക! ദൈവനന്ദന! ലോകപൂജിത! പാഹിമാം
ക്ലേശഹാരക! മോദദായക! പാഹിമാം പരിപാഹിമാം. 8

കെ. ഐ. മാത്യു, മേയ്ക്കാട്ട്.

# യേശുക്രിസ്തുവിന്റെ ക്രൂശുമരണം.

—:*:—

(ദിവ്യശ്രീ സി. വി. യൌനാൻ ശെമ്മാശ്ശൻ എൽ. ററി. എച്ച്.)

(ഒരു പ്രസംഗം)

ക്രിസ്തു വേദവാക്യങ്ങളിൻപ്രകാരം നമ്മുടെ പാപങ്ങൾക്കു വേണ്ടി മരിച്ചു. 1 കോറ: 15-3.

ലോകചരിത്രം നാം പരിശോധിക്കുന്ന പക്ഷം നമ്മുടെ കൎത്താവേശുമ്ശീഹായുടെ ക്രൂശുമരണം ചരിത്രത്തിൽ സൎവ്വപ്രധാനമായിരിക്കുന്ന ഒരു സംഭവമാണെന്ന് നമുക്കു കാണാൻ കഴിയും. അനേക സാമ്രാജ്യങ്ങൾ വലിയ പ്രതാപത്തോടും ശക്തിയോടുംകൂടി രാജ്യഭാരം നടത്തുകയും കാലക്രമേണ അവയെല്ലാം നാമാവശേഷമായിത്തീരുകയും ചെയ്തു. പ്രാചീനകാലത്തു മിസ്രയിം, ബാബിലോൺ, അസ്സീറിയ, എന്നീ സാമ്രാജ്യങ്ങളുടെ വിസ്തീൎണ്ണതയെപ്പററിയും, മഹിമയെപ്പററിയും, പുരാതനചരിത്രാന്വേഷികളോടു പറഞ്ഞറിയിക്കേണ്ട ആവശ്യമില്ല. അനന്തരം ഗ്രീസ്, റോമ്മാ, എന്നീ രാജ്യങ്ങൾ രാജ്യഭരണവിഷയത്തിലും, പരിഷ്കാരം, തത്വജ്ഞാനം എന്നീ കാൎയ്യങ്ങളിലും അഭിവൃദ്ധി പ്രാപിച്ചിരുന്നതായി ചരിത്രം സാക്ഷിക്കുന്നു. നമ്മുടെ കൎത്താവിന്റെ ജീവിതകാലത്തു റോമ്മാ സാമ്രാട്ടിന്റെ ശക്തി എത്രമാത്രം ഉയൎച്ചയെ പ്രാപിച്ചിരുന്നുവെന്നു വേദപുസ്തകത്തിൽനിന്നു തന്നെ ധാരാളം തെളിവുകൾ എടുത്തുദ്ധരിക്കാവുന്നതാണു. "റോമ്മാ കൈസർ" എന്നും "റോമ്മാ പൌരൻ" എന്നും കേട്ടാൽ വിറക്കുമായിരുന്നു. മെഡിറററേന്യൻ സമുദ്രത്തിന്റെ ചുററും കിടന്ന രാജ്യങ്ങളെല്ലാം റോമ്മാ കൈസറിന്നധീനപ്പെട്ടിരുന്നു എന്നു അറിയുമ്പോൾ അതിന്റെ വ്യാപ്തി ഏറെക്കുറെ ഊഹിക്കാവുന്നതാണു. എന്നാൽ വളരെ പ്രതാപത്തോടുകൂടിയിരുന്ന പ്രസ്തുത സാമ്രാജ്യങ്ങൾ എവിടെ? എല്ലാം നശിച്ചുപോയി. ആധുനികകാലത്തു പല ചക്രവൎത്തിമാരുടേയും അധഃപതനത്തെപ്പററി വായിക്കയും, അറികയും ചെയ്യുന്നവരാണല്ലൊ നാം. 18-ാം നൂററാണ്ടിന്റെ അവസാനഘട്ടത്തി

ൽ യൂറോപ്പിനെ മുഴവൻ വിറപ്പിച്ച ഒരു യോദ്ധാവായിരുന്നു നെപ്പോളിയൻ ബോണപ്പാർട്ട്. "വാട്ടർലോ" യുദ്ധത്തിൽ അദ്ദേഹം തോല്പിക്കപ്പെട്ടുകയും ഒരു തടവുകാരനെപ്പോലെ സെൻറ് ഹെലിനാ ദ്വീപിൽ അനന്തരജീവിതം കഴിക്കയും ചെയ്തു. അദ്ദേഹത്തിൻെറ സാമ്രാജ്യവും ശക്തിയും അദ്ദേഹത്തോടുകൂടിതന്നെ അവസാനിച്ചു. ജർമ്മൻകൈസറിൻെറ ഏതല്ക്കാലസ്ഥിതിഗതികളെപ്പററി നിങ്ങഠം അറിഞ്ഞുകൊണ്ടാണല്ലോ ഇരിക്കുന്നതു. ലോകത്തിലെ ജഡീകശക്തികഠംകൊണ്ടു സ്ഥാപിക്കുന്ന രാജ്യമാകട്ടെ, ശക്തിയാകട്ടെ, സാമ്രാജ്യമാകട്ടെ, ധനമാകട്ടെ എന്നേക്കും നിലനില്ക്കുന്നില്ല എന്നും, അവ കേവലം നശ്വരങ്ങഠം എന്നും മേല്പറഞ്ഞവ നമ്മെ നല്ലതുപോലെ പഠിപ്പിക്കുന്നു.

നമ്മുടെ കർത്താവേശുമ്ശീഹാ വലിയ ഒരു സാമ്രാജ്യത്തെ സ്ഥാപിപ്പാനായിട്ടാണു തിരുഅവതാരം ചെയ്തതു. വെറും ലോകശക്തികൊണ്ടുള്ള ഒരു ഭൌമികരാജ്യം സ്ഥാപിക്കുന്നതിനല്ലാ തന്നെത്തന്നെ ബലികഴിക്കത്തക്കവണ്ണം താൻ അക്ഷീണപരിശ്രമം ചെയ്തതു. സുപ്രസിദ്ധമായ റോമ്മാ സാമ്രാജ്യനിയമങ്ങളെപ്പോലും വെല്ലുന്നതും ആധുനികലോകത്തിൻെറ ശ്രദ്ധയെ ഗാഢമായി ആകർഷിച്ചിട്ടുള്ളതുമായ മലപ്രസംഗത്തിൽ അടങ്ങിയിരിക്കുന്ന അമൂല്യതത്വങ്ങളാകുന്നു യേശുക്രിസ്തുവിൻെറ രാജ്യചട്ടങ്ങഠം. "ആത്മാവിൽ ദരിദ്രതയുള്ളവർ ഭാഗ്യവാന്മാർ എന്തുകൊണ്ടെന്നാൽ സ്വർഗ്ഗരാജ്യം അവരുടെ ആകുന്നു. ദുഃഖിച്ചിരിക്കുന്നവർ ഭാഗ്യവാന്മാർ എന്തുകൊണ്ടെന്നാൽ അവർ ആശ്വാസപ്പെട്ടും. സൌമ്യതയുള്ളവർ ഭാഗ്യവാന്മാർ എന്തുകൊണ്ടെന്നാൽ അവർ ഭൂമിയെ അവകാശമായി അനുഭവിക്കും. കരുണയുള്ളവർ ഭാഗ്യവാന്മാർ എന്തുകൊണ്ടെന്നാൽ അവരുടെ മേൽ കരുണയുണ്ടാകും. ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ എന്തുകൊണ്ടെന്നാൽ അവർ ദൈവത്തെ കാണും." "നീ കള്ളസത്യം ചെയ്യരുതു". "ആരെങ്കിലും നിൻെറ വലത്തുകവിളിൽ നിന്നെ അടിച്ചാൽ അവനു മറേറതും തിരിച്ചുകൊഠംക" "നിങ്ങളുടെ ശത്രുക്കളെ സ്നേഹിപ്പീൻ, നിങ്ങളെ ശപിക്കുന്നവരെ അനുഗ്രഹി

പ്പീൻ, നിങ്ങളെ പകക്കുന്നവക്കു ഗുണം ചെയ്യീൻ, നിങ്ങളെ ഉപദ്രവിക്കയും, നിങ്ങളെ പീഡിപ്പിക്കയും ചെയ്യുന്നവക്കുവേണ്ടി പ്രാർത്ഥിക്കയും ചെയ്യീൻ" "സ്വർഗ്ഗത്തിലുള്ളവനായ നിങ്ങളുടെ പിതാവു പൂൎണ്ണനായിരിക്കുന്നതുപോലെ നിങ്ങളും പൂൎണ്ണന്മാരാകുവീൻ" "മുമ്പേ ദൈവത്തിന്റെ രാജ്യത്തേയും, അവന്റെ നീതിയേയും അന്വേഷിപ്പീൻ. അപ്പോൾ ഈ വസ്തുക്കൾ ഒക്കെയും നിങ്ങൾക്കു കൂടെ നൽകപ്പെടും". ഇവയാകുന്നു യേശുക്രിസ്തുവിന്റെ ആദരണീയങ്ങളും അനുകരണയോഗ്യങ്ങളുമായ പ്രമാണങ്ങൾ. ഇന്നു ഭാരതഭൂമിയുടെ സ്വാതന്ത്ര്യത്തിന്നുവേണ്ടി അക്ഷീണപരിശ്രമംചെയ്യുന്ന മഹാത്മാഗാന്ധി നമ്മുടെ കൎത്താവിന്റെ ഈ പ്രമാണങ്ങളേയും ആദർശങ്ങളേയും ആണു മാതൃകയായി സ്വീകരിച്ചിരിക്കുന്നതു. അതെ "സ്നേഹം" എന്ന വലിയ തത്വത്തിന്മേലാണു് യേശുക്രിസ്തു തന്റെ സാമ്രാജ്യം സ്ഥാപിച്ചിരിക്കുന്നതു.

നമ്മുടെ രക്ഷകനായ മ്ശിഹാതമ്പുരാന്റെ മഹത്തരവും ഉൽകൃഷ്ടവുമായ ഈ സ്നേഹത്തിന്റെ പരമകാഷ്ഠയെ നാം കാണുന്നതു തന്റെ ക്രൂശുമരണത്തിലാകുന്നു. അതിനാൽ ഇതേപ്പററി നമുക്കു കൂടുതലായി ധ്യാനിക്കാം. അതു വളരെ അനുഗ്രഹപ്രദവുമാണു.

"പാപികളായ നമുക്കുവേണ്ടി വേദവാക്യങ്ങളിൻപ്രകാരം താൻ മരിച്ചു" എന്നു അപ്പോസ്തലൻ പറയുന്നു. ലോകം മുഴുവൻ പാപംനിമിത്തം ദൈവത്തിൽനിന്നു അകന്നു വഷളായി ജീവിച്ചിരുന്ന ഒരു കാലഘട്ടത്തിലായിരുന്നു യേശുതമ്പുരാന്റെ ആവിർഭാവം. ആദ്യമാതാപിതാക്കന്മാർ തെററിപ്പോയതു നിമിത്തം ദൈവത്തോടു സമീപിക്കുന്നതിന്നു മനുഷ്യനു കഴിയാതവണ്ണം മനുഷ്യനും ദൈവവുമായി ഒരു പിളപ്പുണ്ടായിരുന്നു. ആ പിളപ്പിനെ നീക്കുന്നതിനും, പാപത്തിന്റെ ശക്തിയെ നശിപ്പിക്കുന്നതിനും മരണത്തെ ജയിക്കുന്നതിനുമായി മ്ശീഹാതമ്പുരാൻ എഴുന്നെള്ളി. ആ മഹൽക്കാൎയ്യം യേശുക്രിസ്തുവിന്റെ ക്രൂശുമരണം മൂലമാണു് സാധിതപ്രായമായതു. ഹാ! എത്ര വലിയ "ത്യാഗ"ത്തെയാണു് താൻ നമുക്കു കാണിച്ചുതന്നിട്ടുള്ളതു. ക്രി

സ്തുസഭ ഈ ത്യാഗമാകുന്ന മഹാ തത്വത്തിന്മേൽ പണികഴിക്കപ്പെട്ടിരിക്കുന്നു. അതേ യേശുക്രിസ്തുവിൻെറ പാപമില്ലാത്തതും വില തീരാത്തതുമായ പരിശുദ്ധരക്തത്താൽ നാം വീണ്ടെടുക്കപ്പെട്ടിരിക്കുന്നു.

ഒരുത്തൻ പാപംചെയ്താൽ യഹൂദസഭയിൽ പാപപരിഹാരബലി നടത്തിവരുന്നു. എന്നാൽ യഹൂദന്യായപ്രമാണപ്രകാരമുള്ള ഊനമില്ലാത്ത കുഞ്ഞാടിനെക്കൊണ്ടുള്ള ബലി നമ്മുടെ കത്താവിൻെറ ക്രൂശുമരണമാകുന്ന ആ തിരുബലിയുടെ ഒരു നിഴൽ മാത്രമേ ആയിരുന്നുള്ളു. ആ പുരാതന ഇസ്രായേലിൻെറ ബലിനിയമങ്ങളെല്ലാം സാക്ഷാൽ ബലിയായ നമ്മുടെ കത്താവിൻെറ ക്രൂശുമരണത്തിൽ പൂത്തീകരിച്ചിരിക്കുന്നു എന്നു കാണാം. യഹൂദസഭയിലെ മോശൈകന്യായപ്രമാണങ്ങളാകട്ടെ, ബലികളാകട്ടെ, പാപമാകുന്ന ബന്ധത്തിൽനിന്നു മനുഷ്യജാതിയെ വിടുത്തുന്നതിന്നു സാധിച്ചില്ല. ഇടയനില്ലാത്ത ആടുകളെപ്പോലെ നിരാശയിലും പാപത്തിലും മുഴുകി അവർ ജീവിച്ചു. റോമ്മാ ലേഖനത്തിൽ അപ്പോസ്തലൻ പറയുന്നതു ന്യായപ്രമാണം പാപത്തെ വദ്ധിപ്പിക്കുന്നതിന്നു പൎയ്യാപ്തമായിരുന്നു എന്നത്രെ.

ലോകാരംഭം മുതൽ കൊല്ലപ്പെട്ട കുഞ്ഞാടായ മ്ശീഹാതമ്പുരാൻെറ ഏകതിരുബലി മാത്രമെ പാപത്തിൽനിന്നുള്ള ഒരു വീണ്ടെടുപ്പ് മനുഷ്യകുലത്തിന്നു നൽകിയുള്ളു. യേശുക്രിസ്തുവിൻെറ ജീവിതം മുഴുവൻ ലോകം, ജഡം, പിശാചു എന്നീ ശക്തികളോടുള്ള ഒരു പോരാട്ടമായിരുന്നു. എത്രയും വിഷമമേറിയ ഈ പോരാട്ടത്തിൽ താൻ അത്ഭുതകരമാംവണ്ണം വിജയം നേടിയിരിക്കുന്നു. നിനക്കും എനിക്കും വേണ്ടിയാണു ഇത്ര വലിയ ഒരു യുദ്ധത്തിൽ താൻ വിജയിയായതു. ഒരു ക്രിസ്ത്യാനിക്കു ഈ പോരാട്ടം എത്രമാത്രം എളുപ്പമുള്ളതാക്കിത്തീത്തിരിക്കുന്നു.

പാപത്തിൻെറ ഭാരവും, പാപം എന്നുള്ളതു ദൈവത്തെ എത്രമാത്രം വേദനപ്പെടുത്തുന്നു എന്നും നാം ക്രൂശിലേക്കു നോക്കിയാൽ കാണും. നമ്മെപ്പോലെ തന്നെ എല്ലാ വിധത്തിലും

പാപമൊഴികെ പരീക്ഷിക്കപ്പെട്ടവനായ ഒരു രക്ഷകനാണ് നമുക്കുള്ളതു. നമ്മുടെ പ്രയാസങ്ങളിലും, പാപഭാരത്തിലും താൻ ഭാഗഭാക്കായി പാപത്തോടും തിന്മയോടും എതൃത്തു ജയിച്ചു പാപത്തെ മുഴുവനായി ക്രൂശിലേക്കു കയററി അവിടെ ക്രൂശിക്കയാണു താൻ ചെയ്തതു. ഏററവും നിന്ദ്യവും നികൃഷ്ടവുമായിരുന്ന കുരിശു ഇന്നു ലോകത്തിൻെറ രക്ഷക്കുള്ള അടയാളവും കൊടിയും ആയിത്തീൎന്നിരിക്കുന്നു.

യേശുക്രിസ്തു പാപത്തെ മുഴുവനായി ദ്വേഷിച്ചു. എന്നാൽ താൻ പാപികളെ സ്നേഹിച്ചു. താൻ പാപികളുടേയും ചുങ്കക്കാരുടേയും സ്നേഹിതനെന്നു വിളിക്കപ്പെട്ടു. പാപികളായിരിക്കുന്ന നമ്മെ പാപത്തിൻേറയും ലോകത്തിൻെറയും അടിമയിൽനിന്നു ഉദ്ധരിക്കുന്നതിന്നായി താൻ ക്രൂശുമരണം സഹിച്ചു. നമ്മുടെ പാപങ്ങൾക്കു വേണ്ടി കൎത്താവു കഷ്ടപ്പെട്ടു ക്രൂശിൽ മരിച്ചതിനാൽ നാം പാപഅധികാരത്തിൽനിന്നു സ്വാതന്ത്ര്യമുള്ളവരായിരിക്കുന്നു. പത്രോസ്ശ്ലീഹാ തൻെറ ലേഖനത്തിൽ പറയുന്നു: "നാം പാപങ്ങൾക്കു മരിച്ചു നീതിക്കായി ജീവിക്കേണ്ടതിന്നു നമ്മുടെ പാപങ്ങളെ അവൻ തന്നെ മരത്തിന്മേൽ തൻെറ ശരീരത്തിൽ വഹിച്ചു. അവൻ കൊണ്ട അടികളാൽ നിങ്ങൾ സൌഖ്യപ്പെട്ടിരിക്കുന്നു." 1. പത്രോ: 2-24. ആകയാൽ ഇനി നാം പാപം ചെയ്യുന്നു എങ്കിൽ നാം എത്ര കൃതഘ്നതയുള്ളവരാണു?. നമ്മുടെ രക്ഷകനെ വീണ്ടും ക്രൂശിക്കയല്ലയൊ ചെയ്യുന്നതു? നീ പാപം ചെയ്വാൻ നിന്നെത്തന്നെ അടിമപ്പെടുത്തുമ്പോൾ നിനക്കു വേണ്ടി മരിച്ചു കിടക്കുന്ന യേശുവിൻെറ ക്രൂശിലേക്കു നീ, സൂക്ഷിക്കുക!

ഹിന്ദുമതസിദ്ധാന്തപ്രകാരം ഒരുത്തൻ പാപം ചെയ്യുന്നു എങ്കിൽ കൎമ്മഫലമുണ്ടെന്നും, പാപം നിമിത്തം പുനൎജ്ജന്മം എടുക്കുന്നു എന്നും കാണുന്നു. ഇതു ദൈവനീതിക്കും നമ്മുടെ കൎത്താവിൻെറ ഉപദേശത്തിന്നും തീരെ വിപരീതമായിട്ടുള്ള ഒരു സിദ്ധാന്തമത്രെ. കരുണയുള്ളവനായ ദൈവം, പാപിയെ സ്നേഹിക്കുന്നവനായ ദൈവം, ഒരു പാപിയെ അനേക പുനൎജ്ജന്മം മൂലം കഷ്ടപ്പെടുത്തുന്നു എന്നുള്ളതു പ്രകൃതിനിയമങ്ങ

ററുകളപോലും അനുയോജ്യമായിട്ടുള്ളതല്ലാ എന്നു നമ്മുടെ കൎത്താവു നമ്മെ പഠിപ്പിക്കുന്നു. നമ്മുടെ രക്ഷകൻ പാപത്തെ എന്നെന്നേക്കുമായി ക്രൂശിൽ തറച്ചു ജയം നേടിയിരിക്കുന്നു. തന്റെ ക്രൂശിലേക്കു നോക്കുന്നവനെല്ലാം പാപമോചനം സിദ്ധിക്കയും രക്ഷപ്രാപിക്കയും ചെയ്യുന്നു.

യേശുക്രിസ്തുവിന്റെ ക്രൂശുമരണം തന്റെ ജീവിതത്തിൽ ആകസ്മികമായി ഉണ്ടായ ഒരു സംഭവമല്ല. യെശായാ ദീൎഘദൎശി മുൻകൂട്ടി തന്റെ പ്രവചനത്തിൽ കാണിച്ചിരുന്ന കഷ്ടതയും ഞെരുക്കവും സഹിക്കുന്ന "ദാസൻ" താൻ തന്നെയാണെന്നു യേശുക്രിസ്തുവിന്നു നല്ലതുപോലെ അറിയാമായിരുന്നു. യെശായാ 53. "അവൻ ഞെരുങ്ങപ്പെട്ടു, ദണ്ഡിപ്പിക്കപ്പെട്ടുമിരുന്നു. എന്നാലും അവൻ തന്റെ വായെ തുറന്നില്ല. അവൻ കുലെക്കു ഒരു കുഞ്ഞാടുപോലെ കൂട്ടിക്കൊണ്ടുപോകപ്പെട്ടു, രോമം കത്രിക്കുന്നവന്റെ മുമ്പാകെ ഒരു പെണ്ണാടുപോലെ അവൻ മൌനമായിരുന്നു". "അവൻ നമ്മുടെ അതിക്രമങ്ങളിൻനിമിത്തം മുറിവു ഏററു, നമ്മുടെ അകൃത്യങ്ങളിൻനിമിത്തം തകൎന്നു; നമ്മുടെ സമാധാനത്തിന്നുള്ള ശിക്ഷ അവന്റെ മേൽ ഉണ്ടായി; അവന്റെ അടികളുകൊണ്ടു നാം സൌഖ്യമാക്കപ്പെട്ടുമിരിക്കുന്നു". സങ്കീൎത്തനക്കാരൻ പാടുന്നതു: "ഞാൻ വെള്ളംപോലെ ചിന്തപ്പെട്ടു. എന്റെ അസ്ഥികൾ ഒക്കെയും ചിതറപ്പെട്ടു; എന്റെ ഹൃദയം മെഴുകുപോലെ ആയിത്തീൎന്നു. എന്റെ കുടലുകൾ എന്റെ ഉള്ളിൽ അഴകപ്പെട്ടു." സങ്കീ: 22-14. ഇടയൻ അടിക്കപ്പെട്ടും അവന്റെ ആടുകൾ ചിതറിപ്പോകുമെന്നു സഖറിയാ പ്രവാചകൻ മുമ്പുകൂട്ടി പ്രവചിച്ചു. തന്റെ പരസ്യശുശ്രൂഷയുടെ ആരംഭഘട്ടം മുതൽ യേശുക്രിസ്തു തന്റെ ക്രൂശുമരണത്തെപ്പററി മുമ്പുകൂട്ടി ശിഷ്യന്മാരോടു അറിയിച്ചു.

"എതുപ്രകാരം മോശ വനത്തിൽ പിച്ചളസൎപ്പത്തെ ഉയൎത്തിയൊ, അപ്രകാരം തന്നെ മനുഷ്യന്റെ പുത്രനും അവനിൽ വിശ്വസിക്കുന്ന ഒരുത്തനും നശിച്ചുപോകാതെ നിത്യജീവൻ ഉണ്ടാകേണ്ടതിന്നു ഉയൎത്തപ്പെടേണ്ടതാകുന്നു". യോഹ: 3-14. "കണ്ടാലും നാം യരുശലേമിലേക്കു പോകുന്നു, അവിടെ മനുഷ്യൻപു

ത്രൻ പ്രധാനാചാൎയ്യന്മാൎക്കും, ഉപാദ്ധ്യായന്മാൎക്കും, ഏല്പിക്കപ്പെട്ടും. അവർ അവനെ മരണശിക്ഷയ്ക്കു വിധിച്ചു പുറജാതികളെ ഏല്പിക്കും". മൎക്കോ: 10-33. ഈ വലിയ സേവനത്തിൽ നിന്നും, സ്വയപരിത്യാഗത്തിൽ നിന്നും തെററി ഒഴിയുന്നതിന്നു താൻ ശ്രമിക്കുന്നില്ല. ക്രൂശിൽ കൂടി മാത്രമേ രക്ഷയുള്ളു എന്നു യേശുക്രിസ്തു നല്ലതുപോലെ പഠിച്ചിരുന്നു. ആ മഹത്തരമായ ശ്രേഷ്ഠതത്വത്തെയാണു താൻ ലോകത്തെ കാണിച്ചുകൊടുത്തിട്ടുള്ളതു. സത്യത്തിന്നും, നീതിക്കും, ആദൎശത്തിന്നും വേണ്ടി കഷ്ടതയും, പ്രയാസവും ഞെരുക്കവും സഹിപ്പാൻ, അതെ, കുരിശു ചുമക്കാൻ സന്നദ്ധതയുള്ള എത്ര ക്രിസ്ത്യാനികളെയാണു ഇന്നു നമുക്കു കാണാൻ കഴിയുന്നതു? ഹാ ക്രിസ്തുസഭ അതിൻെറ സ്ഥാപകൻെറ ആദൎശത്തിൽ നിന്നും, ദൃഷ്ടാന്തത്തിൽ നിന്നും എത്രമാത്രം അധഃപതിച്ചു പോയിരിക്കുന്നു. പരിശുദ്ധസഭയിലെ പിതാക്കന്മാരായ ഇഗ്നാത്തേ്യാസ്, പോളിക്കാപ്പു, സെൻറ ഓഗസ്റ്റീൻ എന്നിവരുടെ സ്വയപരിത്യാഗപരവും, നിസ്സ്വാൎത്ഥപരവുമായ ആത്മാവു ഇന്നു എവിടെ കാണാൻ കഴിയും? പ്രതാപത്തിന്നും, പണത്തിന്നും, ഭൌമികമായ ആഡംബരങ്ങൾക്കും വേണ്ടിയുള്ള "ബഥനി ഗുരു"വിൻെറ മതപരിവൎത്തനവും, ആൎച്ചുബിഷോപ്പു സ്ഥാനലബ്ധിയും, വിദേശയാത്രയും, വിമാനപ്രയാണഭ്രമവും യേശുക്രിസ്തുവിൻെറ കുരിശിൻെറ ആദൎശത്തിൽനിന്നു എത്രമാത്രം വിദൂരക്കുണ്ടിലേക്കു അദ്ദേഹത്തെയും അനുചരന്മാരെയും എറിഞ്ഞു കളഞ്ഞിരിക്കുന്നു! എബ്രഹാം ലിങ്കൺ, ഫ്റാൻസിസ് ഓഫ് അസ്സിസ്സി, ഫാദർ ഡാമിയൻ, ഫ്ലോറൻസു നൈററിങ്ങെയിൽ, മഹാത്മാഗാന്ധി എന്നീ മഹാത്മാക്കളെ ഇന്നു പരിഷ്കൃതലോകം ബഹുമാനിക്കയും ആദരിക്കയും ചെയ്യുന്നതു എന്തുകൊണ്ടാണു? അവർ കുരിശു ചുമക്കുന്നതിന്നു സന്നദ്ധരായതുകൊണ്ടു മാത്രമല്ലയൊ? അതിനാൽ നമ്മുടെ കൎത്താവു കാണിച്ചുതന്നിട്ടുള്ള മഹത്തരമായ ഈ ക്രൂശിൻെറ പാതയെ അനുഗമിക്കുന്നതിന്നു നാം എല്ലാവരും തയാറുള്ളവരായിരിക്കണം. നമ്മുടെ കൎത്താവിൻെറ സാമ്രാജ്യം ഒരിക്കലും നശിച്ചുപോകുന്നതല്ല. അതു കേവലം ഭൌമികശക്തികളുടെ

പ്രവൎത്തനം മൂലം, നെപ്പോളിയൻെറതോ, അലക്സാണ്ടറിൻേറതോ പോലെ സ്ഥാപിച്ചിട്ടുള്ളതുമല്ല. ദൈവരാജ്യം എന്നേക്കും വാഴട്ടെ.

"സ്നേഹം ഇതിൽ ആകുന്നു. നാം ദൈവത്തെ സ്നേഹിച്ചു എന്നല്ല. അവൻ നമ്മെ സ്നേഹിച്ചു, തൻെറ പുത്രനെ നമ്മുടെ പാപങ്ങൾക്കു പ്രതിശാന്തിക്കായിട്ടു അയച്ചു എന്നത്രെ" 1 യോഹ: 4-10.

"എനിക്കോ നമ്മുടെ കൎത്താവായ യേശുക്രിസ്തുവിൻെറ ക്രൂശിൽ അല്ലാതെ പ്രശംസിപ്പാൻ ഇടവരരുതെ; അവനാൽ ലോകം എനിക്കും ഞാൻ ലോകത്തിന്നും ക്രൂശിക്കപ്പെട്ടിരിക്കുന്നു". ഗലാ: 6-14.

---

# സമാഗതമായൊരു സുവണ്ണാവസരം

(എ. എം. മത്തായി. തൃപ്പൂണിത്തുറ)

അനേകന്തൂററാണ്ടുകളായി അപ്പസ്തോലികവും പരിപാവനവുമായ വിശുദ്ധ അന്ത്യോഖ്യാസിംഹാസനവും മലങ്കരസഭയും തമ്മിൽ സൌഹാൎദ്ദപൂൎവ്വം നിലനിന്നുപോരുന്ന സുസ്ഥിരമായ ബന്ധത്തെ വ്യാജകഥാപ്രസ്ഥാനത്താലും മററും ശിഥിലീകരിപ്പിച്ചു ക്രിസ്തുവിൻെറ തിരുശരീരമായ ദൃശ്യസഭക്കു പരിപൂൎണ്ണസ്വാതന്ത്ര്യത്തെ മാത്രം സൎവ്വപ്രധാനമായിക്കരുതി പരമാദ്ധ്യക്ഷസ്ഥാനത്തോടു ധീരധീരം പോരാടിക്കൊണ്ടിരിക്കുന്ന ഒരു നവീന കാലഘട്ടമാണല്ലോ ഇതു. തങ്ങളുടെ ഉദ്ദിഷ്ടകാൎയ്യസാദ്ധ്യാൎത്ഥം നീചംനീചങ്ങളായ ഏതു അധൎമ്മങ്ങൾ പ്രവൎത്തിച്ചെങ്കിലും നിൎബ്ബന്ധം സാധിക്കണമെന്നുള്ളതല്ലാതെ നിൎബ്ബന്ധിതവിഷയത്തെ താരതമ്യേന ചിന്തിക്കുന്ന സ്വഭാവം ഇക്കൂട്ടരിൽ കാണാതെ പോയതു സുറിയാനിസഭയുടെ നിർഭാഗ്യംതന്നെ. മനുഷ്യായുസ്സിൻെറ നശ്വരതയെക്കുറിച്ചു ചിന്തകൂടാതെ ചിരംജീവികളായിരുന്നു ദൈവനിയോഗരഹിതമായി യഥേഷ്ടം പ്രവൎത്തിക്കാ

മെന്നാണ് പലരുടേയും ആഗ്രഹമെങ്കിൽ ആയതിൻെറ ഫലം ഭാവിയിൽ കണ്ടുതന്നെ അറിയേണ്ടിയിരിക്കുന്നു. ആശ അവസാനിക്കുകയില്ലെന്നും ആശാസംഭരിതമായ ജനഹൃദയം നിർജ്ജീവമായി ചമയുമെന്നുള്ള തത്വവും, അനുസരണം ബലിയെക്കാൾ ശ്രേഷ്ഠമത്രെ എന്നുള്ള ആത്മരക്ഷകൻെറ തിരുവാമൊഴിയും വിസ്മരിച്ചതിൻെറ അനന്തരഫലം കേരളീയസുറിയാനിജാതി ഇതിൽപരമിനിയും അനുഭവിക്കേണ്ടതായിട്ടുണ്ടോ? അനന്തരമായി ഒരു തലമുറയുണ്ടായിരിക്കുമെന്നും അവരുടെ ഉൽകഷാപകർഷത്തിനു പ്രധാന നിദാനഭൂതന്മാർ ഇതാനീന്തനന്മാരാണെന്നും ആസന്നഭാവി സന്മാർഗ്ഗീകമോ ദുർമ്മാർഗ്ഗീകമോ ആക്കിതീർക്കുന്നതിനുള്ള കർത്തവ്യകർമ്മം പൌരാണികരിൽ സമർപ്പിതമായിട്ടുള്ളതാണെന്നും പലരും ഓർക്കുന്നതേയില്ല. നമ്മുടെ ഇന്നത്തെ ഏതാദൃശ്യമായ ജീവിതമാതൃക ഭാവിയിൽ സുറിയാനിസഭയുടെ ആത്മസന്താനങ്ങൾക്കു ഒരു അമൂല്യനിക്ഷേപമായി പരിണമിക്കുമെന്നുള്ളതിനു പക്ഷാന്തരമില്ല. "വരുവിൻ ഇവൻ അവകാശിയാകുന്നു; ഇവനെക്കൊന്നു ഇവൻെറ അവകാശം നമുക്കെടുക്കാ"മെന്നു പറഞ്ഞ യഹൂദജാതിയെപോലെ നിർലജ്ജം പ്രവർത്തിക്കുന്നതായാൽ ആയതു മഹാപാതകമാണെന്നും എന്നുതന്നെയല്ല ദൈവകോപം ഇപ്രകാരമുള്ളവരുടെമേൽ ഉണ്ടാകാതിരിക്കുകയില്ലെന്നും അറിഞ്ഞിരിക്കേണ്ടതുണ്ടു. ഇസ്രായേലിലെ രാജാവായ ശാവൂൽ തന്നേയും ദാവീദിനെ അകാരണമായി നിഗ്രഹിക്കുവാൻ ഉദ്യമിച്ചു. ഒരിക്കൽ ശാവൂൽ ദാവീദിൻെറ കയ്യിൽ അകപ്പെട്ടപ്പോൾ "യഹോവായുടെ അഭിഷിക്തൻെറ നേരെ ഞാൻ എൻെറ കയ്യേ നീട്ടുന്നതിനു യഹോവാ എനിക്കു സംഗതിവരുത്തരുതേ" എന്നു ദാവീദു പ്രാർത്ഥിച്ചു (1 ശമു: 26—11) ദൈവനിയോഗത്താൽ അഭിഷിക്തനായ ഒരാളുടെ നേരെ ആത്മീകവും ലൌകീകവുമായ കാര്യങ്ങളെ ആസ്പദമാക്കി എതുക്കുവാൻ ആർക്കെങ്കിലുമധികാരം സിദ്ധിച്ചിട്ടുണ്ടോ?

ഏതാദൃശ്യങ്ങളായ ദോഷമുഖങ്ങൾ വൈദീകരിലും അത്മായരിലും ഒരുപോലെ സ്ഥിതിചെയ്യുന്നിടത്തോളം കാലം കലഹമാകുന്ന കല്ലോലമാലകളാൽ ഇളകിമറിഞ്ഞുകിടക്കുന്ന മ

ഹാസമുദ്രമാകുന്ന സുറിയാനിസഭയിൽനിന്നും രക്ഷപ്പെട്ടുവാൻ മാൎഗ്ഗം കാണുമെന്നു ഞാൻ, വിചാരിക്കുന്നില്ലാ. പുരാതനകാലത്തു പോൾതിഗീസ് ആദിയായ വന്യമൃഗീയ മാനസ്സന്മാർ മാത്രമേ അന്ത്യോഖ്യാ സിംഹാസനത്തോടു മറുത്തുനിന്നു പരിശുദ്ധ പിതാക്കന്മാരെ ദണ്ഡിപ്പിക്കുകയും അവരുടെ വിലയേറിയ രക്തം പാനംചെയ്യുകയുംചെയ്തിട്ടുള്ളതായി ചരിത്രങ്ങളിൽനിന്നും മററും നാം അറിയുന്നുള്ളു. പ്രത്യുത ഇക്കാലത്താകട്ടെ ചരിത്രപ്രസിദ്ധമായ അന്ത്യോഖ്യാ വൈദികമേലദ്ധ്യക്ഷസ്ഥാനത്തിന്റെ ഗുണാതിശയകീൎത്തനമാല നല്ലപോലെ ഹൃദിസ്ഥമാക്കീട്ടുള്ള സജാതീയർതന്നെ ഇപ്രകാരമുള്ളൊരു നീചകൃത്യത്തിന്നൊരുമ്പെടുന്നതിൽ ഇക്കൂട്ടരുടെ നിൎമ്മൎയ്യാദവും നിരീക്ഷണശൂന്യവുമായ ഗതിയെക്കുറിച്ചു തൽക്കാലം സന്താപിക്കുകയല്ലാതെ ഗത്യന്തരമില്ലാ. അപ്പൊസ്തോലനായ വിശുദ്ധ പൌലൂസ് പറയുന്നതു. "സകല ദേഹിയും അധികാരങ്ങൾക്കു കീഴ്പ്പെട്ടിരിക്കണം, ദൈവത്തിൽ നിന്നല്ലാതെ ഒരധികാരവുമില്ലാ. ഉള്ള അധികാരങ്ങൾ ദൈവത്താൽ നിയമിക്കപ്പെട്ടവയാകുന്നു. അധികാരത്തോടു മറുക്കുന്നവൻ ദൈവത്തിന്റെ നിയമത്തോടു മറുക്കുന്നു. മറുക്കുന്നവൻ തങ്ങൾക്കു ശിക്ഷാവിധിയെ പ്രാപിക്കുകയും ചെയ്യും." (റോമാ—13: 1—2)ദൈവവിശ്വാസത്തെ ബോധാനുസരണമായി അനുക്രമം പ്രബലീഭവിപ്പിക്കുന്നതിനല്ലാതെ ദ്രവ്യംകൊണ്ടോ, ജ്ഞാനംകൊണ്ടോ, സ്വാധീനബലംകൊണ്ടോ സൎവ്വജഗന്നിയന്താവായ ദൈവത്തേയും ആ ദൈവത്തിന്റെ വിശുദ്ധമണവാട്ടിയായ തിരുസഭയേയും കാലോചിതം പരിഷ്കരിക്കുവാൻ ഉദ്യമിക്കുന്നതിൽപരം കഷ്ടതരമായിട്ടുള്ള ഒരു പ്രവൎത്തി മറെറന്താണുള്ളതു? വാത്സല്യമൂൎത്തീകരണമായ മാതാവിന്റെ മുലപ്പാൽപോലെ ഒരു ശിശുവിനു മോദജനകമായ ഇതര പാനീയം ഇഹത്തിൽ ഉണ്ടാകാൻ പാടില്ലെന്നുള്ള സനാതനമായ ധൎമ്മതത്വത്തിൽനിന്നു അണുപോലും വ്യതിചലിച്ചിട്ടില്ലാത്ത അനേകം വീരസന്താനങ്ങൾ അവൎക്കുണ്ടെന്നുള്ളതു സുറിയാനിസഭയുടെ ഇതുപൎയ്യന്തമുള്ള ചരിത്രം ലോകസമക്ഷം പ്രഖ്യാപനം ചെയ്യുന്നുണ്ടു. ൧൯ സംവത്സരക്കാലമായി ൨

ലങ്കരസഭാ നഭോമണ്ഡലത്തെ മ്ലാനീഭവിപ്പിച്ചുകൊണ്ടിരിക്കുന്ന വ്യവഹാരപരമ്പരകളുടെയും അന്തഃഛിദ്രത്തിന്റെയും ഫലമായി സഭാംഗങ്ങളിൽ വിശ്വാസത്യാഗം ജനിക്കുകയും തന്നിമിത്തം ഇതരസഭകൾ പോഷിക്കുകയും ചെയ്യുന്നതുകൂടാതെ രാഷ്ട്രീയകാൎയ്യങ്ങളിൽ സ്വസിദ്ധമായ അവകാശങ്ങൾക്കുവേണ്ടി ഒത്തൊരുമിച്ചു പ്രക്ഷോഭണം നടത്തുന്നതിനും മററുമായി പാവപ്പെട്ട സമുദായം ശക്തിവിഹീനമായി തീൎന്നിരിക്കുന്നതിനെ കുറിച്ചു അഗാധവും അവധാനപൂൎവ്വവും ചിന്തിക്കുന്നപക്ഷം ഏതാദൃശ്യങ്ങളായ അഭ്യന്തരകലഹങ്ങൾക്കും മററും ഇടവരികയില്ലെന്നുള്ളതു സൎവ്വസമ്മതമായ ഒരു കാൎയ്യംതന്നെയാണ്. ഇപ്രകാരമുള്ള സംരംഭത്തോടുകൂടെ നമ്മുടെ സമുദായം മുന്നോട്ടു പൎയ്യടനം ചെയ്യുന്നപക്ഷം താമസമന്യേ ഏററവും പരിതാപജനകമായ ഒരു ഭാവിയെ കണ്ടെത്തുവാൻ ഏവൎക്കും സാധിക്കുമെന്നുള്ളതിനു യാതൊരു സന്ദേഹവുമില്ലാ. അതിനാൽ നമ്മുടെ സഭയുടെ ഭാവി നമ്മിൽതന്നെ ആശ്രയിച്ചിരിക്കുന്നുയെന്നുള്ള ദൃഢമായ ബോധം സത്യസഭാംഗങ്ങളായ ഓരോരുത്തൎക്കും ഉണ്ടായിരിക്കേണ്ടതും അതിനായി സൎവ്വാത്മനാ പ്രയത്നിക്കേണ്ട കാലവും ഏററവും അത്യാസന്നവുമായി തീൎന്നിരിക്കുന്നു. സുറിയാനിസഭാമാതാവിന്റെ ഓമനസന്താനങ്ങളെ! നിങ്ങളുടെ ബുദ്ധിചാതുൎയ്യത്തെ പ്രത്യക്ഷീകരിക്കുന്ന യാഥാൎത്ഥ്യങ്ങളായ നിരവധി സംഭവങ്ങൾ കാലചക്രഭ്രമണത്തിന്നിടയിൽ നടന്നു കഴിഞ്ഞിരിക്കുന്നുവെന്നും പൊതുവായ ആപൽസന്ധികളിൽ സഹൃദയരും ആത്മീകബോധമുള്ളവരുമായ അനേകം പുരുഷകേസരികൾ ധൈൎയ്യസമേതം ഘോരസമരത്തിന്നായി പോൎക്കളത്തിൽ ഇറങ്ങീട്ടുണ്ടെന്നും ചിന്തിക്കുമ്പോൾ ക്രൈസ്തവസമുദായമദ്ധ്യേ നിങ്ങൾക്കുള്ള സ്ഥിരപ്രതിഷ്ഠാപിതമായ സ്ഥാനമാനങ്ങളെ ലോകസമക്ഷം കീൎത്തിക്കാതിരിപ്പാൻ ആരാലാണ് ശക്യമാവുക?. അനേകം പരിശുദ്ധപിതാക്കന്മാരുടെ വിലതീരാത്ത രക്തച്ചൊരിച്ചിലിനാൽ സമ്പാദിക്കപ്പെട്ട മലങ്കരസഭയിലെ കലഹങ്ങളും ക്ഷോഭങ്ങളും ഇല്ലാതാവുന്നതിനും ഈ തലമുറയിൽതന്നെ സമാധാനപരമായ ക്രൈസ്തവജീവിതത്തിന്റെ ദിവ്യചൈതന്യം ന

മ്മിൽ ഉൽഭൂതമാവുന്നതിനും നിങ്ങളാൽ കരണീയങ്ങളല്ലെന്നു വരുമോ? സമാഗതമായിരിക്കുന്നൊരു സുവർണ്ണാവസരം ഇതിനു വേണ്ടിയല്ലയോ?

അപ്പസ്തോലിക കബറടക്കത്താൽ മലങ്കരസഭയെ സംപൂജ്യമാക്കിതീർത്ത ദിവ്യാഗതനായ പരിശുദ്ധപിതാവായ നി. വ. ദി. മ. ശ്രീ മോറാൻ മോർ ഏലിയാസ് ത്രിതീയൻ പാത്രിയർക്കീസ് ബാവാതിരുമനസ്സിലെ അനന്തരഗാമിയായി അപ്പസ്തോല സ്ഥാപിതവും പൌരസ്ത്യസഭകളുടെ മകുടാലങ്കാരവുമായി പ്രശോഭിക്കുന്ന അന്ത്യോഖ്യാ വൈദീകമണിപീഠത്തിൽ അവരോധിതനായിരിക്കുന്ന നി. വ. ദി. മ. ശ്രീ. മോറാൻമോർ അപ്രേം പ്രഥമൻ പാത്രിയർക്കീസ് ബാവാതിരുമേനിയുടെ ഭരണഘട്ടത്തിൽത്തന്നെ മലങ്കരസഭ ശോഭായമാനമായ ഒരു പദവിയെ പ്രാപിക്കുമെന്നുള്ളതു് സുവിദിതമായ ഒരു സംഗതിയാണ്. സമാധാനസ്ഥാപനമാണു നമ്മുടെ ജീവിതലക്ഷ്യം എന്നുള്ള തിരുമനസ്സിലെ മുദ്രാവാക്യപ്രഖ്യാപനവും തൽസംബന്ധമായി 1933 കുംഭം 17-ാംനു സിറിയായിലെ ഹോംസിലുള്ള പാത്രിയർക്കാ അരമനയിൽനിന്നും സമാധാനപുനസ്ഥാപനത്തെ പുരസ്കരിച്ചു മലങ്കരെയുള്ള മെത്രാന്മാർക്കു അയച്ചിട്ടുള്ള കല്പനയും മേൽപറഞ്ഞതിനു പ്രത്യക്ഷലക്ഷ്യങ്ങളാണ്. സുറിയാനി സഭയുടെ പരമാദ്ധ്യക്ഷനായി ദൈവനിയോഗത്താൽ തിരഞ്ഞെടുത്തവരോധിക്കപ്പെട്ട ഈ വന്ദ്യതിരുമേനിയാകട്ടെ മലങ്കരസഭയുടെ ഭരണസാരഥ്യം വഹിച്ചു സുപ്രസിദ്ധമായ ഭരണചാതുര്യത്തോടുകൂടി അതിനെ യഥാക്രമം അദ്ധ്യാത്മീകവും സന്മാർഗ്ഗീകവുമായ ഒരു നവീന പന്ഥാവിൽക്കൂടി പ്രയാണം സമാരംഭിപ്പിക്കുന്നതിനു ശേഷിയും ശേമുഷിയുമുള്ള ഒരു വിശാലാശയനാണെന്നു സുറിയാനി സഭയുടെ ജന്മവൈരികൾ പോലും കൈക്കൂപ്പി സമ്മതിക്കുന്നുണ്ടു്. സ്വാർത്ഥതല്പരന്മാരായ ചില സന്താനങ്ങളുടെ അധികാരഭ്രമവും തന്മൂലമുള്ള തൊഴുത്തിൽക്കുത്തും കാരണം സന്തപ്തചിത്തയായിരിക്കുന്ന സുറിയാനി സഭാമാതാവിന്റെ തീവ്രമായ മനോദുഃഖം തീർത്തു ഐകമത്യയോഗക്ഷേമമായി തീരണമെന്നുള്ള അഭിവാഞ്ഛയോടുകൂടി സമുദായാംഗങ്ങൾ തമ്മിൽ യോ

ജിച്ച ഉഭയപക്ഷക്കാരും വിവാദസംഗതികൾ പാത്രിയക്കീസ് ബാവാ തിരുമനസ്സിലെ പാദാരവിന്ദങ്ങളിൽ സമപ്പിച്ച അവിടത്തെ മദ്ധ്യസ്ഥനീച്ച്യയിൽ കല്പിക്കുന്ന അവസാനതീരുമാനത്തെ ശിരസ്സാ വഹിക്കേണ്ടതാണെന്നുള്ളതാണു എൻെറ വിനീതമായ അഭിപ്രായം. ആകയാൽ പ്രമാണിപ്പാൻ അവർ ഏതു കാര്യങ്ങളെങ്കിലും പറഞ്ഞാൽ അവയൊക്കെയും പ്രമാണിച്ചു ചെയ്‌വീൻ. (മത്താ: 23-3) ഇതു അവരുടെ സ്വന്തമുള്ളതല്ലാ. യറുശ്ലേമിലുള്ള അപ്പോസ്തോലന്മാരും പിതാക്കന്മാരും നിശ്ചയിച്ച ചട്ടമത്രെ. (നടപ്പ്. 16-4) ലോകപരിചയം, വിശ്വാസവൈരാഗ്യം, ഭരണസാമത്ഥ്യം, ജീവിതശുദ്ധി, ഉന്നതവിദ്യാഭ്യാസം ആദിയായ ഉൽകൃഷ്ടസ്വഭാവിശേഷണങ്ങളാൽ സർവ്വോപരി പരിലസിക്കുന്ന ശ്ലാഘനീയനായ ഈ വൈദീകമേലദ്ധ്യക്ഷൻെറ ഒരു തീരുമാനത്തെ പണ്ഡിതപാമരഭേദമന്യേ ആധുനികലോകം ഒരിക്കലും വിലമതിക്കാതിരിക്കുകയില്ലെന്നും, ദുശാഠ്യകരമായ റിപ്പബ്ലിക്കൻ സമ്പ്രദായം പാവപ്പെട്ട സുറിയാനി സഭയിൽ സമാധാനപരമായിട്ടുള്ളതല്ലെന്നും, രാഷ്ട്രീയ കാര്യങ്ങളിൽ പോലും പ്രസ്തുത നയം, ലോകത്തിൽ കലാപത്തേയും കലഹത്തേയും അടിക്കടി ഉല്പാദിപ്പിച്ചുകൊണ്ടിരിക്കുന്നുണ്ടെന്നും, വിശ്വാസനിമ്മലതയിൽ മാത്രം അധിഷ്ഠാപിതമായിരിക്കുന്ന സുറിയാനി സഭയുടെ പൂൎവ്വികാചാരനടപടികളിൽ മേൽപറഞ്ഞ നയം പ്രയോഗിക്കുന്നതു സഭയുടെ കെട്ടുപാടുകൾ ശിഥിലമായി തീരുവാൻ മാത്രമെ പ്രയോജനപ്പെടുകയുള്ളുയെന്നും എൻെറ സഹോദരങ്ങൾ ഇനിയെങ്കിലും അറിഞ്ഞിരുന്നാൽ കൊള്ളാം.

——:*:——

# സാക്ഷികളുടെ വലിയ സമൂഹം

——:*:——

(കല്ലറക്കൽ പൌലോസ്)

"ആകയാൽ നാമും സാക്ഷികളുടെ ഇത്ര വലിയോരു സമൂഹം നമുക്കു ചുററും നില്ക്കുന്നതുകൊണ്ടു സകല ഭാരവും, മുറുകെ പററുന്ന പാപവും വിട്ടു നമുക്കു മുമ്പിൽ വച്ചിരിക്കുന്ന ഓട്ടം സ്ഥിരതയോടെ ഓടുക" എബ്രായ 12-1.

ഒരോ ഇടവകയേയും സൂക്ഷ്മമായി പരിശോധിക്കുന്നതായാൽ അവിടെ എല്ലാം ദൈവഭയത്തോടെ ജീവിക്കുന്ന ഓരോ സംഘം ആളുകൾ ഉള്ളതായി കാണാം. അവരിൽ പലരും പക്ഷേ ബാഹ്യാകർഷണങ്ങൾക്കു വശംവദരായിരിക്കയില്ല. അധികം പേരും നിർദ്ധനന്മാരും ഇടവകയിലെ അപ്രധാനന്മാരുമായിരുന്നേക്കാം. എങ്കിലും അവർ എല്ലാവരും പ്രാർത്ഥനാജീവിതമുള്ളവരും, ദൈവകല്പനകളെ അക്ഷരംപ്രതി അനുഷ്ഠിക്കുന്നവരും, പരിശുദ്ധ കുർബ്ബാന വഴിയായി അനുഗ്രഹം പ്രാപിച്ചുകൊണ്ടിരിക്കുന്നവരുമാകുന്നു. ജഡീകന്മാരായ ലോകമനുഷ്യരുടെ ദൃഷ്ടിയിൽ ഇങ്ങിനെയുള്ള ഭക്തന്മാരുടെ ജീവിതം, ഗണനീയമല്ലെന്നോ, കേവലം മൌഢ്യംതന്നെയാണെന്നോ തോന്നിയേക്കാമെങ്കിലും, സർവ്വലോകനിയന്താവായ ദൈവത്തിൻെറ മുമ്പാകെ അവർ ആദരണീയന്മാർ തന്നെയാണു. ഇങ്ങിനെ, സുപ്രസിദ്ധങ്ങളല്ലെങ്കിലും നിസ്വാർത്ഥപരമായി ദൈവത്തിനും മനുഷ്യർക്കും പ്രയോജനമാകുമാറു തങ്ങളുടെ ജീവിതം നയിച്ചിട്ടുള്ള ദൈവഭക്തന്മാരെയാണു വി: പൌലോസ് ശ്ലീഹാ "സാക്ഷികളുടെ വലിയ സംഘം" എന്നു നാമകരണം ചെയ്തിരിക്കുന്നതു. ഇവരെ നാം സാധാരണയായി വിശുദ്ധന്മാർ എന്നു വിളിക്കുന്നു.

വിശുദ്ധന്മാർ ഭൂമിയുടെ ഉപ്പും സഭയുടെ തൂണുകളുമാകുന്നു. സഭയുടെ ആരംഭകാലം മുതൽ ഇന്നേവരെ എല്ലാ കാലത്തും അനേകം ഭക്തന്മാർ ജീവിച്ചിരുന്നു എങ്കിലും, അവരിൽ പലരും ഇപ്പോഴും നമുക്കറിയപ്പെടാതിരിക്കുന്നേയുള്ളു. ലോകം അറിയുകയൊ, ചരിത്രം അവരെ ഘോഷിക്കുകയോ ചെയ്യുന്നില്ലെങ്കിലും, അവരെല്ലാവരുടേയും പേരുകൾ "ജീവൻെറ പുസ്തകത്തിൽ" സുവർണ്ണലിപികളായ് രേഖപ്പെടുത്തപ്പെട്ടവയാണു.

I

നമ്മുടെ കർത്താവായ യേശുമിശിഹാ തൻെറ മനുഷ്യാവതാരം വഴിയായി സമ്പാദിച്ചു നമുക്കു സ്ഥാപിച്ചുതന്ന പരിശുദ്ധ കാതോലിക്ക സഭയെ, ഈ അന്തിമഘട്ടത്തോളം നിഷ്കളങ്കയായി കാത്തു സൂക്ഷിച്ചു വന്നവർ "സാക്ഷികളുടെ വലിയ സമൂ

ഹം" എന്നു വിളിക്കപ്പെടുന്ന ഈ വിശുദ്ധന്മാരാണ്. അതി നാൽ അവരെ "സഭയുടെ തൂണുകൾ" എന്നു പറയപ്പെടുന്നു. വിശുദ്ധന്മാരിൽ പലരും സഭയുടെ സുസ്ഥിരമായ നിലനില്പി ന്നും, സത്യവിശ്വാസത്തിനുമായി തങ്ങളുടെ ജീവനെപ്പോലും തൃണവൽക്കരിച്ചു പോരാടിയിട്ടുണ്ടു. അവരുടെ ഈദൃശ്യമായ മതതീക്ഷ്ണതയാലല്ലായിരുന്നുവെങ്കിൽ, ഇപ്പോൾ പരിശുദ്ധ കാതോലിക്ക സഭ എന്തെന്നുകൂടി നാം അറിയുകയില്ലായിരുന്നു. അതിനാൽ സഭയെ പണിതുറപ്പിച്ചതു ഈ വിശുദ്ധന്മാരാകുന്നു.

കലഹകല്ലോലമാലകളുടെ മദ്ധ്യേ അമരംതെററിയുഴലുന്ന മലങ്കര സഭാമാതാവിനെ യഥാസ്ഥാനപ്പെടുത്തുവാൻ, ദൈവ ഭയവും, സമാധാനഹൃദയവും ഉള്ള ഒരു സംഘം വിശുദ്ധന്മാരുടെ സൽഭാവം അവശ്യം ആവശ്യമാണു.

## II

സാക്ഷികളുടെ വലിയ സമൂഹത്തിൻെറ പരിപാവനമായ ജീവിതവും, അതുകൊണ്ടുണ്ടായിട്ടുള്ള ആത്മീക അനുഭവങ്ങളും, നമ്മെ, സകല ഭാരവും മുറുകെ പററുന്ന പാപവും ഉപേക്ഷിച്ചു, സ്ഥിരതയോടെ യഥാത്ഥ ലാക്കിങ്കലേക്കു ഓടുവാൻ ശക്തരാക്കിതീക്കുന്നു. വിശിഷ്ടോദ്ദേശങ്ങളോടും, ഉദ്ദേശശുദ്ധിയോടും കൂടി, ആത്മീക സമരത്തിനായി പോർകളത്തിലേക്കു ഇറങ്ങിയിട്ടുള്ള പലരും പരീക്ഷകൾ ഉണ്ടാകുമ്പോൾ നിരാശയോടെ പിന്തിരിഞ്ഞുപോവുകയാണു പതിവു. പരീക്ഷയുടെ ഈ അവസരത്തിൽ, അനേകരും തങ്ങൾ ഭക്തിജീവിതത്തിനു വിളിക്കപ്പെട്ടവരല്ലെന്നും, വിശുദ്ധന്മാർ സൃഷ്ടിയിലെ ഒരു പ്രത്യേക വിഭാഗമാണെന്നും വിചാരിച്ചു പോവുന്നു. ഈ ചിന്ത വെറും മൌഢ്യമത്രെ. വിശുദ്ധന്മാരുടെ ജീവചരിത്രം പരിശോധിക്കുന്നതായാൽ, അവരും നമ്മെപ്പോലെയുള്ള വികാരങ്ങളോടും ആഗ്രഹങ്ങളോടും കൂടിയവരായിരുന്നുവെന്നു കാണാം. നാം പരീക്ഷിക്കപ്പെടുന്ന കാൎയ്യങ്ങളേക്കാൾ ശക്തിയേറിയ കാൎയ്യങ്ങളാൽ തന്നെ അവരും പരീക്ഷിക്കപ്പെട്ടവരാണു. എന്നാൽ അവർ നമ്മെപ്പോലെ നിരാശാഭരിതരാകാതെ പരീക്ഷകളോടെതൃത്തും, ചിലക്കാം ചിലപ്പോൾ പരീക്ഷകളിൽ അകപ്പെട്ടുപോയിരു

ന്നാൽ തന്നേയും, വീണ്ടും പരിശുദ്ധാത്മസഹായത്തോടും, കൂടുതൽ ശക്തിയോടും കൂടി, തങ്ങളുടെ ജീവിതാന്ത്യംവരെ മുമ്പോട്ടു തന്നെ പോയികൊണ്ടിരുന്നു. ഇങ്ങിനെ പൈശാചിക എതിർപ്പുകളോടു പൊരുതിക്കൊണ്ടാണു അവർ മരണമടഞ്ഞതു. ഇവരാണു ക്രിസ്തുയേശുവിൻെറ യുദ്ധവീരന്മാർ അഥവാ വിശുദ്ധന്മാർ.

ആകയാൽ നാമും വിശുദ്ധന്മാരുടെ ജീവിതമാതൃക അനുസരിച്ചു, പരിശുദ്ധാത്മാവിൻെറ സഹായത്തോടുകൂടി, ലോകത്തോടും, ജഡത്തോടും, പിശാചിനോടും ധീരധീരം പോരാടുക. ജയം നിശ്ചയം.

III

യേശുക്രിസ്തുവിന്നും അവൻെറ സഭക്കും വേണ്ടി തങ്ങളെ തന്നെ ഏല്പിച്ചു കൊടുത്ത ഈ സാക്ഷികളുടെ വലിയ സമൂഹം എപ്പോഴും നമ്മെ വലയം ചെയ്തുകൊണ്ടിരിക്കുന്നു. പരിശുദ്ധ പൌലോസ് നമ്മെ ഓർപ്പിക്കുന്നു. നമുക്കു ചുററും നില്ക്കുന്ന ഈ വിശുദ്ധന്മാർ നമ്മുടെ അഭ്യുദയകാംക്ഷികളത്രെ. മനുഷ്യജാതിക്കു മുഴുവനായൊ, വ്യക്തിപരമായൊ ഉണ്ടാകുന്ന സകലവിധമായ ഉന്നമനങ്ങളേയും കാണുവാൻ അവർ അതിവാഞ്ഛയോടെ നോക്കികൊണ്ടിരിക്കുന്നു. നമ്മുടെ സൽപ്രവൃത്തികൾ അവരെ സന്തോഷിപ്പിക്കുകയും, ദുഷ്പ്രവൃത്തികൾ അവരെ ദുഃഖിപ്പിക്കുകയും ചെയ്യുന്നു. ലോകത്തിൽ സമത്വവും സഹോദരത്വവും സ്ഥാപിതമായി കാണുവാൻ അവർ ആഗ്രഹിക്കുന്നു. സവർണ്ണർ അവർണ്ണരോടു ചെയ്യുന്ന കഠിനതകൾ അവരെ ദുഃഖിപ്പിക്കുകയും അവരിരുവരും, സഹോദരസ്നേഹത്തോടെ വർത്തിക്കുന്നതു കാണുവാൻ അവർ ആഗ്രഹിക്കുകയും ചെയ്യുന്നു. ഉദാഹരണമായി ഇപ്പോൾ തിരുവിതാംകൂർ സംസ്ഥാനത്തുതന്നെ അവർണ്ണസമുദായങ്ങളുടെ അവശതകൾ പരിഹരിക്കത്തക്കവണ്ണം അവർണ്ണരും ക്രിസ്ത്യാനികളും ഒത്തൊരുമിച്ചു പ്രവർത്തിച്ചുവരുന്നതും മററും വിശുദ്ധന്മാർക്കു സന്തോഷകരമായിരിക്കുമെന്നതു നിസ്സംശയമാകുന്നു. എങ്കിലും കേവലം ക്ഷണഭംഗുരമായ ശാരീരികജീവിതം മാത്രം സുഖകരമാക്കിത്തീർക്കുവാൻ പര്യാപ്തമായ ഈ കാര്യങ്ങൾ ന

മ്മെ സൂക്ഷിച്ചുകൊണ്ടിരിക്കുന്ന വിശുദ്ധന്മാർ നയനസാഫല്യം നല്കുമൊ എന്നു സംശയമാകുന്നു. വിശുദ്ധന്മാരിൽ ആരുംതന്നെ കേവലം ലൌകിക കാര്യങ്ങളിൽ ശ്രദ്ധപതിക്കാറില്ലല്ലൊ? എന്നാൽ അവയെല്ലാം മനുഷ്യജീവിതത്തിനാവശ്യം എന്നറിയുന്നതിനാൽ അവകെല്ലാം അവയോടു വലിയ അനുഭാവമുണ്ടുതാനും.

അനശ്വരമായ തങ്ങളുടെ ആത്മാക്കളുടെ കാര്യത്തിൽ മനുഷ്യർ ഉണൎന്നു പ്രവൎത്തിക്കുന്നതായി കാണണമെന്നതാണു, നമ്മെ സൂക്ഷിച്ചുകൊണ്ടിരിക്കുന്ന വിശുദ്ധന്മാരുടെ ആഗ്രഹം. അങ്ങിനെയുള്ള ഒരു കാഴ്ചകൾ മാത്രമെ അവരെ ആനന്ദസാഗരത്തിൽ ആഴ്ത്തി താഴ്ത്തുവാൻ ശക്തിയുള്ളു. മാനസാന്തരപ്പെടുന്ന ഒരു പാപിയെ ചൊല്ലി സ്വൎഗ്ഗത്തിലെ മാലാഖമാരും സന്തോഷിക്കുന്നു എന്നു വി: തിരുവെഴുത്തു കല്പിക്കുന്നുവല്ലൊ. ദൈവത്തിൽനിന്നു അന്യനായിപ്പോയിരുന്ന ഒരു പാപി തിരിഞ്ഞുവന്നു, "പിതാവെ! ഞാൻ സ്വൎഗ്ഗത്തോടും നിന്നോടും പാപം ചെയ്തു. നിന്റെ പുത്രനെന്നു വിളിക്കപ്പെടുവാൻ ഇനി ഞാൻ യോഗ്യനല്ല. നിന്റെ കൂലിക്കാരിൽ ഒരുവനെപ്പോലെ എന്നെ ആക്കേണമെ" എന്നു തകൎന്ന ഹൃദയത്തോടെ നിലവിളിക്കുമ്പോൾ; അന്ധകാരത്തിലും മരണനിഴലിലും കിടന്നിരുന്ന ഒരു സാധുവായ അധഃകൃതൻ വി: മദ്ബഹായുടെ മുമ്പാകെ വന്നുനിന്നു "സാത്താനെ ഞാൻ ഉപേക്ഷിക്കുന്നു, മിശിഹായിൽ ഞാൻ വിശ്വസിക്കുന്നു" എന്നു സത്യപ്രതിജ്ഞ ചൊല്ലുമ്പോൾ —ഹാ! ഇതാ, വിശുദ്ധന്മാരുടേയും മാലാഖമാരുടേയും മദ്ധ്യേ ഒരു വലിയ സന്തോഷാരവാരം കേൾക്കപ്പെടുന്നു. ഇതാണു വാസ്തവമായി വിശുദ്ധന്മാരെ സന്തോഷിപ്പിക്കുവാൻ പൎയ്യാപ്തമായ സംഭവം. ഇപ്രകാരം തന്റെ ജഡേച്ഛകളോടും, കുട്ടകവൎച്ചക്കാരൻ തന്റെ ദ്രവ്യാഗ്രഹവും, സഹോദരദ്വേഷി തന്റെ ദുരഭിമാനത്തെയും, വിഗ്രഹാരാധനക്കാരൻ തന്റെ മിഥ്യബിംബങ്ങളേയും, ഇങ്ങിനെ ഒരോരുവൻ താന്താന്റെ പാപവഴികളെയും എന്നേക്കുമായി ഉപേക്ഷിച്ചു, ആത്മീയസമരത്തിൽ തങ്ങളുടെ വിരുതു പ്രത്യക്ഷപ്പെടുത്തുന്നതു കാണുവാൻ

അവർ ആഗ്രഹിക്കുന്നു. അതിന്നുവേണ്ടി അവർ തങ്ങളുടെ വിലയേറിയ മദ്ധ്യസ്ഥതയാൽ നമ്മെ സഹായിച്ചുകൊണ്ടിരിക്കുന്നു. അതിനാൽ നമുക്കൊരു പുതിയ ജീവിതം ആരംഭിക്കാം.

ആത്മീയസമരത്തിൽ നമുക്കു നിത്യ അഭയസ്ഥലമായിരിക്കുവാൻ തക്കവണ്ണം വിശുദ്ധന്മാർ വി: സഭയെ കാത്തു സൂക്ഷിച്ചുകൊണ്ടുവന്നിരിക്കുന്നു. അവരുടെ ജീവിതം നമുക്കു മാതൃകയും ധൈര്യം നല്കുന്നതുമാകുന്നു. നാം നന്നായി പോരാടുന്നതു കാണുവാൻ അവർ അതിവാഞ്ഛയോടെ നോക്കുന്നു.

—:*:—

# മനുഷ്യരുടെ അദ്ധ്യാത്മികചിന്ത.

—:*:—

(വി. വി. വക്കി—പറവൂർ).

മനുഷ്യജീവിതത്തെ ഐഹികപാരത്രികസുഖത്തിനു ഉപകരിക്കത്തക്കവിധത്തിൽ വിനിയോഗിക്കേണ്ട സംഗതികളെ സംബന്ധിച്ചു പലരും പലവിധത്തിൽ പ്രസംഗിക്കുകയും എഴുതുകയും ചെയ്തുവരാറുണ്ട്. തദഭിപ്രായത്തെ പുരസ്കരിച്ചും തിരസ്കരിച്ചും മനുഷ്യർ പ്രവൎത്തിക്കാറുള്ളതു ജന്മസിദ്ധമായ വാസനാവിശേഷംകൊണ്ടോ, പരിതവൎത്തികളായ കാരണങ്ങളെ കൊണ്ടോ ആയിരിക്കാം. എന്നാൽ ബാഹ്യമായും, ആഭ്യന്തരമായും എന്തെല്ലാം വിപരീതശക്തികൾ ഉണ്ടായിരുന്നാലും അദ്ധ്യാത്മികകാൎയ്യങ്ങളിൽ ശ്രദ്ധയോടുകൂടിയിരിക്കേണ്ടതു അത്യന്താപേക്ഷിതമാണ്.

സൂക്ഷ്മം ആലോചിക്കുന്നപക്ഷം ഇതരജീവികളെ അപേക്ഷിച്ചു മനുഷ്യൎക്കുള്ള കൂടുതൽ വിശേഷം അനശ്വരവും, വിലമതിക്കാൻ സാധിക്കാത്തതുമായി വിവേകമുള്ള ഒരു ആത്മാവു അവരിൽ നിഗൂഢമായി സ്ഥിതിചെയ്യുന്നുവെന്നുള്ളതാണ്. ഈ ആത്മാവിന്റെ നിത്യനന്മയ്ക്കായി മനുഷ്യർ എന്തു പ്രയത്നിക്കുന്നുണ്ടു എന്നാണു നമുക്കു ചിന്തിക്കേണ്ടതു്. ലോകത്തിലെ ഭൂരിപക്ഷം ആളുകളെക്കുറിച്ചു നോക്കുന്നതായാൽ ഇന്നു അവരുടെ ആത്മീകകാൎയ്യങ്ങളെക്കാൾ പ്രാധാന്യവും, വിലയും കല്പിച്ചു

പോരുന്നതു ലൌകികകാൎയ്യങ്ങളാണെന്നുള്ളതു ലോകത്തിൽ നടക്കുന്ന വിവിധസംഗതികളാൽ പ്രത്യക്ഷമാകുന്നുണ്ട്. മനുഷ്യരുടെ ഓരോ ഇന്ദ്രിയങ്ങളേയും വിശിഷ്യാ മനസ്സിനേയും അല്പനേരത്തേക്കുള്ള സന്തോഷസാഗരത്തിൽ ആനയിക്കുന്നതിനു ജനസാമാന്യത്തിനുള്ള പ്രസക്തി അത്യധികമാണു്. എന്നാൽ ദോഷരഹിതങ്ങളും, സാമാൎഗ്ഗികപ്രദങ്ങളുമായ കാൎയ്യങ്ങളിലും സംഘങ്ങളിലും ഏകോപിച്ചു പ്രവൎത്തിക്കുന്നതിനു ജനതതിക്കുള്ള വൈമുഖ്യം സീമാതീതവുമായിരിക്കുന്നു. ഇതു കാണുമ്പോൾ ആൎക്കാണത്ഭുതം തോന്നാത്തതു? ഇനി വെറും ലൌകികകാൎയ്യങ്ങളിൽ മനുഷ്യരുടെ ശ്രമം എങ്ങിനെയിരിക്കുന്നുവെന്നു നോക്കാം. പ്രസിദ്ധ നടന്മാരെ വരുത്തി ഒരു നാടകം അഭിനയിക്കുന്നതിനായി നിശ്ചയിച്ചു ഒരു നോട്ടീസ് സ്ഥലത്തെങ്ങും വിതരണം ചെയ്തുകഴിഞ്ഞാൽ അതു കാണുന്നതിനു എത്രമാത്രം ആളുകളാണു വന്നുകൂടുന്നതു! ശൃംഗാരരസപ്രധാനങ്ങളായ പുസ്തകങ്ങൾ പാരായണം ചെയ്യുന്നതിനു ഉൽകണ്ഠയുള്ളവരെത്ര? ചീട്ടുകളിച്ചും, 'സൊള്ളു'പറഞ്ഞും സമയത്തെ വൃഥാ കൊല്ലുന്നവർ എത്രമാത്രം? കഴിഞ്ഞ ലക്കം സഭാമാസികയിൽ (മേടം ലക്കം) 114-ാംവശത്തു ഇങ്ങനെ കാണുന്നു. "പാട്ടു കേൾക്കാമെന്നു കരുതി യോഗത്തിലേക്കു വന്നു. കഷ്ടം, വന്നതു അബദ്ധമായി എന്നൊരു സ്ത്രീ പറകയുണ്ടായി". ആ സ്ത്രീയെ യോഗത്തിലേക്കു ക്ഷണിച്ചതു പ്രവൎത്തകന്മാരുടെ ഗ്രാമഫോൺ ആയിരുന്നുയെന്നു കാണുന്നു. പ്രത്യുത സാന്മാൎഗ്ഗികങ്ങളായ ചില കാൎയ്യങ്ങളെ സംബന്ധിച്ചു സൎവ്വജനസമ്മതനായ ഒരു പ്രാസംഗികന്റെ പ്രസംഗമുണ്ടെന്നുള്ള നോട്ടീസു പ്രസിദ്ധപ്പെടുത്തിയാൽ അതു കേൾക്കുന്നതിനായി വരുന്നവരുടെ സംഖ്യ എത്ര ചുരുക്കമായിരിക്കും? മനുഷ്യാത്മാവിന്റെ അനശ്വരത്വം, മുക്തിക്കുള്ള മാൎഗ്ഗങ്ങൾ, എന്നീ വിഷയങ്ങളെ ആസ്പദമാക്കി ഒരു പ്രാസംഗികൻ ഹിന്ദുമതതത്വങ്ങളെ ലാക്കാക്കി റേഡിയോവിൽനിന്നു പ്രസംഗിച്ചാൽപോലും അതു കേൾക്കുന്നതിനു എത്ര ആളുകൾ വരും? വഴിയെ കടന്നുപോകുന്നവരിൽതന്നെ പൂൎണ്ണമനസ്സോടുകൂടി കേൾപ്പാൻ വാഞ്ഛിക്കു

ന്നവരെത്ര ചുരുക്കം. ഭക്തിസംവൎദ്ധകങ്ങളായ പുസ്തകങ്ങൾ വായിപ്പാൻ അധികമായി താല്പൎയ്യപ്പെടുന്നവരുണ്ടോ? ഈ സംഗതികളെ സംബന്ധിച്ച് അവധാനപൂൎവ്വം ചിന്തിക്കുന്ന പക്ഷം ലൗകിക കാൎയ്യങ്ങളിലാണ ജനസാമാന്യം താല്പൎയ്യപ്പെടുന്നതെന്നു നിഷ്പ്രയാസം ബോധപ്പെടും. ഈ സ്വഭാവം സാമുദായികവും, ആത്മീകവുമായ നമ്മുടെ വളൎച്ചക്കു പ്രതിബന്ധമാണ്. ദൈവത്തോടു സംസൎഗ്ഗം ചെയ്യുന്നതിനും, സന്മാൎഗ്ഗപ്രതിപാദിതങ്ങളായ പുസ്തകങ്ങളും മാസികകളും വായിക്കുന്നതിനും, ഭക്തിസംവൎദ്ധകങ്ങളായ പ്രസംഗങ്ങൾ കേൾക്കുന്നതിനും, നാം വിനോദങ്ങൾക്കും ദുൎവ്യവഹാരങ്ങൾക്കും മററും ഉപയോഗിക്കുന്നതിന്റെ ശതാംശമെങ്കിലും സമയവും, ശ്രദ്ധയും എടുത്തിരുന്നുവെങ്കിൽ നമ്മുടെ ആത്മീകവും, സാന്മാൎഗ്ഗികവുമായ സ്ഥിതി ഏററവും വൎദ്ധമാനനിലയെ പ്രാപിക്കുമായിരുന്നു.

ലോകവും അതിലുള്ള സകല ചരാചരങ്ങളും മായയും, മായയുടെ മായയും ആണെന്നുള്ള ബോധം നാം ഓരോരുത്തരിലും ഉണ്ടായിരിക്കണം. ഒരുവന്നു എത്ര തന്നെ ധനം, വിദ്യ, യശസ്സ് എന്നിവ ഉണ്ടായിരുന്നാലും, അവ ക്ഷണഭംഗുരവും അവനവൻ ചെയ്തിട്ടുള്ള നന്മതിന്മകളുടെ അളവു അനുസരിച്ച് അവനവനു പ്രതിഫലം കിട്ടുന്നതാണെന്നും ഓൎക്കേണ്ടതാണ്. ഈ ലോകത്തിൽ നാം നമ്മുടെ ആത്മാവിന്റെ ശാശ്വതമായ സൗഭാഗ്യത്തിനായിട്ടാണ് യത്നിക്കേണ്ടതും.

ഇനി ഒന്നു പറവാനുള്ളതു എല്ലാററിലും മേലായി ദൈവത്തെ സ്നേഹിക്കുക എന്നുള്ളതാണ്. ദൈവത്തെ സ്നേഹിക്കുന്നവൻ അവന്റെ ഇഷ്ടത്തെ നിവൎത്തിക്കും. ദൈവേഷ്ടം ചെയ്യാത്ത ഒരുത്തനിൽ നിഷ്കളങ്കമായ ദൈവവിശ്വാസം ഉണ്ടെന്നു പറവാൻ പാടില്ല. നാം ചെയ്യുന്ന സകലത്തിലും ചോദ്യമുണ്ടാകുന്നതാകയാൽ ആത്മീകകാൎയ്യങ്ങളേക്കാൾ ലൗകിക കാൎയ്യങ്ങളിൽ പ്രയത്നിക്കുന്നതു ആപൽക്കരമായി വന്നേക്കാം. തിരുവിതാംകൂറിൽ നാടുനീങ്ങിയ വിശാഖംതിരുനാൾ മഹാരാജാവു തിരുമനസ്സുകൊണ്ടു ഒരവസരത്തിൽ കല്പിച്ചതു താഴെ ചേൎക്കുന്നു. "ഈശ്വരൻ ഉണ്ടു. നാം ചെയ്യുന്നതും, വിചാരിക്കുന്നതും,

അദ്ദേഹം അറിയും. ഇഹത്തിൽ ചെയ്യുന്നതിന്ന പരത്തിൽ ചെല്ലുമ്പോൾ ചോദ്യമുണ്ടാകും. ആ വിസ്താരദിവസത്തേക്കു തയ്യാറാകുന്നതിന്ന വേണ്ടി നാം മുമ്പിൽക്കൂട്ടി ശീലിക്കേണ്ടതാകുന്നു. വലുതായും, ശ്രേഷ്ഠമായും ഇരിക്കുന്ന ഈ പരമാൎത്ഥം നിങ്ങളുടെ ഹൃദയങ്ങളിൽ പ്രവേശിക്കട്ടെ"—ഈ തത്വം എത്ര ആകൎഷണമായിരിക്കുന്നു? ആകയാൽ നാം സന്മാൎഗ്ഗികളും, ഭക്തന്മാരും ഉത്തമപൗരന്മാരും ആയിതീരുന്നതിന്ന ആത്മീകകാൎയ്യങ്ങളിൽ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണു.

—:*:—

## 'സ്‌ലീബായുടെ ദാസൻമാർ'

"നിങ്ങൾ പോകുമ്പോൾ സ്വൎഗ്ഗരാജ്യം സമീപിച്ചിരിക്കുന്നു എന്നു ഘോഷിപ്പിൻ. രോഗികളെ സൗഖ്യമാക്കുവിൻ; മരിച്ചവരെ ഉയിൎപ്പിപ്പിൻ; കുഷ്ഠരോഗികളെ ശുദ്ധമാക്കുവിൻ; ഭൂതങ്ങളെ പുറത്താക്കുവിൻ; സൌജന്യമായി നിങ്ങൾക്കു ലഭിച്ചു; സൌജന്യമായി കൊടുപ്പിൻ. മടിശ്ശീലയിൽ പൊന്നും വെള്ളിയും ചെമ്പും വഴിക്കു പൊക്കണവും രണ്ടു ഉടുപ്പും ചെരിപ്പും വടിയും കരുതരുതു. വേലക്കാരൻ തന്റെ ആഹാരത്തിന്നു യോഗ്യനല്ലോ."—യേശു.

*　　*　　*　　*

കഴിഞ്ഞപ്രാവശ്യത്തെ പ്രസ്താവനക്കുശേഷം താഴെ പറയുന്ന പള്ളികളിൽ നമ്പ്ര് കാണിക്കുന്നിടത്തോളം പുറജാതിക്കാർ മാമോദീസാ മുങ്ങിയതായി റിപ്പോർട്ടു കിട്ടിയിരിക്കുന്നു: പുതുവേലി 2, മുളപ്പുറം 2, പാമ്പാക്കുട 8, മാറാടു 8, പണ്ടപ്പിള്ളി 9, കവളങ്ങാടു 7, പന്തർ 12, വേങ്ങൂർ 15, കൽകുന്നേൽ 1, കോടനാടു 7, കാഞ്ഞിരമററം 1, പിണ്ടിമന 3, റാക്കാടു 4, കുന്നക്കാൽ 2, ചെറുതോട്ടുകുന്നേൽ 3, വലമ്പൂരു 1, മണ്ണുക്കുന്നേൽ 3, പിറവം 9, മുടവൂർ 12.

*　　*　　*　　*

മാസംതോറും സ്ലീബാദാസന്മാർ അവരുടെ ഡയറി എനിക്കു അയച്ചുതരാറുണ്ടു. ഒരു സുവിശേഷകന്റെ ഡയറിയിൽ

ഇപ്രകാരം കാണുന്നു: "പുതുക്രിസ്ത്യൻ മത്തായിയുടെ കുട്ടികൾ ഈയിട സുഖക്കേടു വന്നു. ഞാൻ കുടിൽസന്ദർശനം നടത്തി. ചാരൻ മന്ത്രവാദിയുടെ അടുക്കൽ ചെന്നപ്പോൾ നമ്മുടെ മത്തായി അരിപ്പൊടിയും വെച്ചു മണി കിലുക്കി തുള്ളുന്നു. മണിയും മററും വാങ്ങിച്ചു കളഞ്ഞു അവനെ കൂട്ടിക്കൊണ്ടുവന്നു അവൻെറ തെററിനെ ബോധപ്പെടുത്തി. അച്ചന്മാരുടെ മുമ്പാകെ അവൻെറ തെററു ഏററുപറയിപ്പിക്കയും ചെയ്തു. അവൻ ഒരു സാധുവാണു. ആരോ പുരാതനക്രിസ്ത്യാനി പറഞ്ഞതു കേട്ടു എന്നേയുള്ളു. എങ്കിലും അവനെ ശാസിക്കയും ശാസിപ്പിക്കയും ചെയ്തിട്ടുണ്ടു."

*                *                *                *

ആറു പുതുക്രിസ്ത്യൻ ആൺകുട്ടികളെ ആലുവാ സെൻററിൽ മെണ്ടു മൂന്നാം ക്ലാസിലേക്കു ആവശ്യമുണ്ടു. ആലുവാ ക്രൈസ്തവമഹിളാലയം രണ്ടാം ക്ലാസിലേക്കു രണ്ടു പുതുക്രിസ്ത്യൻ പെൺകുട്ടികളേയും ആവശ്യമുണ്ടു. സഹകരണമെമ്പ്രന്മാർ അന്വേഷിച്ചു ഇത്രയും കുട്ടികളെ ചേർപ്പാൻ ഉത്സാഹിക്കണം.

*                *                *                *

ചൊടിയുള്ള പുതുക്രിസ്ത്യൻ ബാലന്മാരെ വീടുകളിലോ ആപ്പീസുകളിലൊ ഒന്നോ രണ്ടോ രൂപ പ്രതിമാസം ശമ്പളം കൊടുത്തു നിർത്തുവാൻ ആഗ്രഹിക്കുന്നവരുണ്ടു. ഇങ്ങനെ അവർക്കു ലഭിക്കുന്ന ശമ്പളം അവരുടെ മാതാപിതാക്കന്മാരുടെ ദാരിദ്ര്യത്തിൻെറ കാഠിന്യം കുറയ്ക്കുവാൻ ഉതകുന്നതാണു. അതിനാൽ പുതുക്രിസ്ത്യൻ കുട്ടികളെ വേണ്ടവർ എനിക്കു അറിവു തരണം. പോയി നില്ക്കുവാൻ ആഗ്രഹിക്കുന്ന പുതുക്രിസ്ത്യൻ കുട്ടികൾ സമുദായാംഗങ്ങൾ വഴിക്കും സഹകരണമെമ്പ്രന്മാർ വഴിക്കും എനിക്കു അറിവു തരേണ്ടിയിരിക്കുന്നു. എൻെറ മേൽവിലാസം: മുളന്തുരുത്തി.

*                *                *                *

വാർഷികസഞ്ചാരം അവസാനിപ്പിച്ചു ഞങ്ങൾ കോടനാട്ടു കുറെ ദിവസം സുവിശേഷവേല ചെയ്തു. പെരിയാററിൻെറ വടക്കെ കരയിൽ വനത്തിൽ കുഴിച്ചിരിക്കുന്ന കുഴികളിൽ വീണ നാലു കാട്ടാനക്കുട്ടികളെ ഞങ്ങൾ കണ്ടു. കുഴികളിനിന്നു

കയററി നാട്ടാനകളുടെ അകമ്പടിയോടുകൂടിയാണു അവയെ കൊണ്ടുവരുന്നതു. കാട്ടുപോത്തു കുഴിയിൽ വീണെന്നു കേട്ടാൽ ആളുകൾ എത്തിക്കൂടുകയായി. ലേലം ചെയ്തു മാംസം അവർ ഭാഗിച്ചെടുക്കുന്നു.

ക്യാമ്പ്,
പുളിന്താനം പള്ളി
15-9-1108

മൂക്കഞ്ചേരിൽ പത്രോസ് കത്തനാർ,
(സമൂഹാദ്ധ്യക്ഷൻ)

---

# മലങ്കര
# സണ്ടേസ്കൂൾ അസോസിയേഷൻ

സെൻടറുകളുടെ സ്ഥിതിഗതികൾ ഇൻസ്പെക്ടറന്മാരിൽനിന്നും അറിയേണ്ടതിന്നും, ഇൻസ്പെക്ടറന്മാരില്ലായ്കയാൽ ഉണർവ്വില്ലാതെ കിടന്നിരുന്ന സെൻടറുകളിൽ ഇൻസ്പെക്ടറന്മാരെ നിയമിച്ചാക്കുന്നതിന്നും, കഴിയുന്നതു സ്കൂളുകളുടേയും അധികൃതന്മാരെക്കണ്ടു അവരെ പ്രോത്സാഹിപ്പിക്കുന്നതിന്നും, അസോസ്യേഷൻെറ ആധുനികധനസ്ഥിതിയുടെ അനാശാസ്യതയെ പരിഹരിക്കുന്നതിന്നുമായി ഞങ്ങൾ മേടമാസം 4-ാംനു- മുതൽ സഞ്ചാരമാരംഭിച്ചു.

4-ാംനു- പുത്തൻകരിശു സെൻറർ ഇൻസ്പെക്ടർ റവ. ഫാദർ ജേക്കബ് ബ്ലായിൽ അവർകളെ സന്ദർശിച്ചു സെൻടറിൻെറ സ്ഥിതിഗതികൾ മനസ്സിലാക്കി.

5-ാംനു- കണ്യാട്ടു നിരപ്പു എന്ന സ്ഥലത്തു ഒരു സെൻറർ സ്ഥാപിച്ചു പുത്തൻവീട്ടിൽ മി. മാണി പോളിനെ ഇൻസ്പെക്ടരായി നിയമിച്ചു.

6-ാംനു- പുത്തൻകരിശു പള്ളിയിലെത്തി 28-ാംനു- അവിടെ വച്ചു ഇൻസ്പെക്ടർ യോഗം കൂടേണ്ടതിനെപ്പററി ആലോചിച്ചു വിവരം ഇൻസ്പെക്ടറന്മാരെ അറിയിച്ചു.

7-ാംനു- വടവുകോട്ട സെൻറർ ഇൻസ്പെക്ടർ മി. പാടിയിൽ മത്തായിയെ സന്ദർശിച്ചു. അന്നു തന്നെ കണ്ടനാട്ടു സെൻറർ ഇൻസ്പെക്ടർ മി. എ. ടി. ചാക്കോയേയും സന്ദർശിച്ചു.

* * *

11-ാംനു- കിഴക്കമ്പലം സെൻറർ ഇൻസ്പെക്ടരുടെ രാജി ഹർജി അനുസരിച്ചു പകരം റവ. ഫാദർ ഏബ്രഹാം ബി. എ. കരിശ്ശുങ്കൽ അവർകളെ ഇൻസ്പെക്ടരായി നിയമിച്ചു.

12-ാംനു- വെങ്ങോല പള്ളിയിൽ വച്ച് കൂടിയ അദ്ധ്യാപക യോഗനിശ്ചയമനുസരിച്ചു റവ. ഫാദർ വി. ഐ. മോസസ് അവർകളെ വെങ്ങോല സെൻറർ ഇൻസ്പെക്ടരായി നിയമിച്ചു.

13-ാംനു- ആലുവാ തൃക്കുന്നത്തു സിമ്മനാരിയിൽ, നി. വ. ദി. ശ്രീ മാർ അത്താനാസ്യോസ് തിരുമേനിയുടെ തിരുസന്നിധിയിലെത്തി അനുഗ്രഹം പ്രാപിച്ചു. പള്ളിക്കാരെ പ്രോത്സാഹിപ്പിക്കുന്ന ഒരു കല്പന തിരുമേനി കല്പിച്ചു തരികയും ചെയ്തു.

14-ാംനു- അങ്കമാലി സെൻറർ ഇൻസ്പെക്ടർ വൈലിപ്പറമ്പിൽ മി. തോമ്മാ തോമ്മായെ സന്ദർശിച്ചു. മങ്ങാട്ടുമ്പിള്ളിൽ ദിവ്യശ്രീ അലക്സാണ്ടർ ശെമ്മാശനെ സഞ്ചാരസിക്രട്ടറിയായി നിയമിച്ചു.

15-ാംനു- വടക്കൻ പറവൂർ സെൻറർ ഇൻസ്പെക്ടർ ദിവ്യശ്രീ എം. ഐ. വറുഗീസു ശെമ്മാശനെ സന്ദർശിച്ചു. അന്നു തന്നെ ശ്രായിൽ വലിയ പള്ളിയിലെത്തി ദിവ്യശ്രീ ബ. പി. പി. യൌസേപ്പു കത്തനാർ അവർകളേയും സന്ദർശിച്ചു.

* * *

18-ാംനു- കോട്ടയം സെൻറർ ഇൻസ്പെക്ടർ മി. കെ. സി. മാത്യു തരകനെ സന്ദർശിച്ചു. ചെങ്ങളം, കുമരകം മുതലായ സ്ഥലങ്ങളിലെത്തി സ്കൂളുകളുടെ സ്ഥിതിഗതികളറിഞ്ഞു.

19-ാംനു- കുമരകം സന്ദർശിച്ചു. 20-ാംനു- തൃക്കോതമംഗലം മാർ ശർബെിൻ ദയറായിലെത്തി നി. വ. ദി. ശ്രീ മാർ മിഖാ

യേൽ ദീവന്നാസ്യോസ് തിരുമേനിയേയും, വ. ദി. ശ്രീ കെ. വി. ഗീവറുഗീസ് റമ്പാച്ചനേയും കണ്ടു് അനുഗ്രഹം പ്രാപിച്ചു. വന്ദ്യതിരുമേനി പണസംബന്ധമായി ഞങ്ങൾക്കു ചെയ്തുതന്ന ആ വലിയ സഹായത്തെ ഞങ്ങൾ ഒരിക്കലും വിസ്മരിക്കുന്നതല്ല. അന്നുതന്നെ ചിങ്ങവനം മാർ അപ്രേം സിമ്മനാരിയിലെത്തി നി. വ. ദി. ശ്രീ മാർ ദീയസ്കോറോസ് തിരുമേനിയെ കണ്ടു അനുഗ്രഹം പ്രാപിച്ചു. ഈ യാത്രയിൽ കോട്ടയം സെൻറർ ഇൻസ്പെക്ടർ മി. തരകൻ ആദ്യവസാനം ഞങ്ങളൊരുമിച്ചുണ്ടായിരുന്നു.

21-ാംനു- ഓമല്ലൂർ മാർ ഇഗ്നാത്തിയോസ് ദയറായിലെത്തി. ഇൻസ്പെക്ടർ മി. വി. സി. സാമുവേലിനെ സന്ദർശിച്ചു.

22-ാംനു- റാന്നിയിലെത്തി ക്നാനായ സെൻറർ ഇൻസ്പെക്ടർ റവ. ഡീക്കൻ സി. പി. കുര്യാക്കോസ് അവർകളെ സന്ദർശിച്ചു. ഈ യാത്രയിൽ ഓമല്ലൂർ സെൻറർ ഇൻസ്പെക്ടർ മി. സാമുവേൽ ഞങ്ങളൊരുമിച്ചുണ്ടായിരുന്നു.

*           *           *

ഈ മാസത്തിൽതന്നെ ഇനിയുള്ള സെൻടറുകളും പരിശോധിക്കണമെന്നു കത്താവിൽ ശരണപ്പെടുന്നു. താമസിയാതെ, മാജിക്കലാൻേറൺ സഹിതം മലങ്കരയുള്ള നമ്മുടെ എല്ലാ സ്കൂളുകളിലും സഞ്ചരിക്കണമെന്നാശിച്ചിരിക്കുന്നു. അസോസ്യേഷൻെറ വിജയത്തിനു വേണ്ടി പ്രത്യേകം പ്രാത്ഥിക്കണമെന്നു എല്ലാവരോടും ഞങ്ങൾ അഭ്യത്ഥിച്ചുകൊള്ളുന്നു.

| | |
|---|---|
| മ. സ. അ. ആഫീസ് | സിക്രട്ടറിമാർ, |
| കാഞ്ഞിരമററം. | ഫാദർ കുര്യൻ കണിയാമ്പറമ്പിൽ |
| 23—4—'33 | ഡീക്കൻ, കെ. ടി. സ്കറിയാ. |

—:*:—

# കുറിപ്പുകളും വാൎത്തകളും.

ലേഖകന്മാരോടു:—അതാതു മാസങ്ങളിൽ പ്രസിദ്ധീകരണത്തിനുള്ള ലേഖനങ്ങൾ കൃത്യം 2-ാംനു-കളിൽ ഇവിടെ കിട്ടത്തക്കവിധത്തിൽ അയച്ചു തരേണ്ടതാണ്. (പത്രാധിപർ)

ഒരു എളുപ്പവഴി:—സഭാമാസികയുടെ നിസ്സാരമായ ഒരു ഉറുപ്പിക വരിസംഖ്യയുള്ളതു അഞ്ചലാപ്പീസിൽ പോയി മണി ഓർഡർ അയക്കുന്നതിന്നു പ്രയാസമുള്ളവർ സിറിയൻ ക്രിസ്ത്യൻ ബുക്ക്ഡിപ്പോവിലേക്കു പുസ്തകത്തിന്നു എഴുതുമ്പോൾ മാസികയുടെ വരിസംഖ്യയും കൂടി വി. പി. ചുമത്തി അയക്കാൻ എഴുതിയാൽ എളുപ്പവും ലാഭവും ഉണ്ടായിരിക്കുന്നതാണ്.

ഒരു കോൽപോർട്ടർ:—സ്പെയിനിൽ സഞ്ചരിച്ചുകൊണ്ടിരുന്ന ഒരു കോൽപോട്ടരെ റോമൻ കത്തോലിക്കാ പുരോഹിതന്മാർ പിടികൂടി, അയാളുടെ കൈവശമുണ്ടായിരുന്ന വേദപുസ്തകപ്രതികൾ എല്ലാം വലിച്ചുകീറി റോഡിൽ എറിഞ്ഞുകളഞ്ഞു. സമീപത്തുണ്ടായിരുന്ന ഒരു വ്യാപാരി അത്ര വളരെ കടലാസ്സുകൾ നിരുപയോഗമായി വഴിയിൽ കിടക്കുന്നതു കണ്ടു അവൻ ശേഖരിച്ചു സോപ്പുകൾ പൊതിഞ്ഞുകൊടുപ്പാൻ ഉപയോഗിച്ചു. ഇങ്ങിനെ ചെയ്തതിൻെറ ഫലമായി അനേകർ മാനസാന്തരപ്പെടുന്നതിന്നും സുവിശേഷത്തിൻെറ സ്വാതന്ത്ര്യത്തിലേക്കു വരുന്നതിന്നും ഇടയായിതീൎന്നു.

അപകടത്തിൽനിന്നു രക്ഷപ്രാപിച്ചു:—അറ്റലാൻറിക്ക് സമുദ്രത്തിൽകൂടി പൊയ്ക്കൊണ്ടിരിക്കുന്ന ഒരു കപ്പലിൽനിന്നു രാത്രിയിൽ ഒരു യാത്രക്കാരൻ വെള്ളത്തിൽ പതിക്കുന്നതിന്നിടയായി. നിലവിളി കേട്ടു കപ്പലിൽ ദീനമായി കിടന്നിരുന്ന ഒരുവൻ തൻെറ ഇലക്ട്രിക്ക് വിളക്കെടുത്ത് കിടക്കയിൽ കിടന്നുകൊണ്ടുതന്നെ ഒരു ദ്വാരത്തിൽ കൂടെ വെളിയിലേക്കു കാണിച്ചു. യാത്രക്കാരനെ രക്ഷിപ്പാൻ ... ഉടനെ ഒരു ബോട്ട് വെള്ള

ത്തിൽ ഇറക്കുകയും കപ്പലിൽ ഉണ്ടായിരുന്നവർ അയാളെ ആപത്തിൽ നിന്നു വീണ്ടെടുക്കയും ചെയ്തു. അടുത്ത ദിവസം ഇയാൾ രോഗിയുടെ കിടക്കമുറിയിൽ പ്രവേശിച്ചു; സ്നേഹിതാ! ഇന്നലെ ഞാൻ മൂന്നു പ്രാവശ്യം വെള്ളം കുടിച്ചു സമുദ്രാന്തർഭാഗത്തേക്കു എന്നേക്കുമായി താഴാൻ തുടങ്ങിയ അവസരം നിങ്ങൾ കാണിച്ച വെളിച്ചം എന്റെ തലക്കുമേൽ പതിക്കുകയും കപ്പൽക്കാർ എന്നെ കടന്നുപിടിച്ചു മൃത്യുവിൽനിന്നു രക്ഷിക്കുകയും ആണുണ്ടായതു്. നിങ്ങൾ ആ വെളിച്ചം കാണിച്ചില്ലായിരുന്നു എങ്കിൽ എന്റെ കഥ കഴിയുമായിരുന്നു എന്നിങ്ങിനെ പറയുന്നതിന്നു ഇടയായി. ജീവിതത്തിൽ നാം ചെയ്യുന്ന ഏതു നിസ്സാരമായ സംഗതിപോലും ചിലപ്പോൾ അനേകരുടെ രക്ഷക്കു പര്യാപ്തമായിതീരുന്നതാണ്.

<u>ആവശ്യമില്ല.</u> ന്യൂയോക്കിലെ ഒരു വലിയ പള്ളിയിൽ പ്രവേശിപ്പാൻ ആവശ്യപ്പെട്ട ഒരു നീഗ്രോയുടെ കഥ ഇപ്രകാരമാകുന്നു: —

പട്ടക്കാരൻ: — ഞങ്ങൾക്കു കറുത്ത മനുഷ്യരെ ഈ പള്ളിയിലേക്കു ആവശ്യമില്ല

നീഗ്രോ: — എന്നാൽ കൎത്താവു എന്നോടു ഇവിടേക്കു വരുവാൻ പറഞ്ഞു.

പട്ടക്കാരൻ: — കൊള്ളാം. നിനക്കു കൂടുതൽ പ്രകാശനവും നടത്തിപ്പും സിദ്ധിക്കുന്നതിലേക്കായി നീ പോയി പ്രാൎത്ഥിക്കുക.

കുറച്ചു ദിവസം കഴിഞ്ഞു നീഗ്രോ വീണ്ടും വന്നു: — 'ഇതു എന്റെ പള്ളിയാകുന്നു'വെന്നു കൎത്താവു എന്നോടു പറഞ്ഞു.

പട്ടക്കാരൻ: — ഞാൻ വ്യസനിക്കുന്നു. ഞങ്ങൾക്കു നിന്നെ അകത്തു പ്രവേശിപ്പിച്ചുകൂടാ.

നീഗ്രോ ഇതു കേട്ടു മടങ്ങിപ്പോയി. കുറെ നാൾ കഴിഞ്ഞു മൂന്നാമതും വന്നു പട്ടക്കാരനോടു: — നിങ്ങൾ പറഞ്ഞതു ഞാൻ കൎത്താവിനോടു പറഞ്ഞു. അപ്പോൾ കൎത്താവു എന്നോടു പറഞ്ഞു: "വ്യസനിക്കേണ്ട, സാമ്പോ, ഞാൻതന്നെ അനേകവ

ൎഷങ്ങളോളമായി ആ പള്ളിയിൽ കടക്കാൻ ശ്രമിച്ചുകൊണ്ടിരിക്കുന്നു."

പോക്കററ് പടക്കപ്പൽ— ജൎമ്മൻഗവൎമ്മെണ്ടു 'പോക്കററ പടക്കപ്പൽ' എന്നു പറയപ്പെട്ടുന്ന ഒരു നവീനതരം കപ്പൽ പണിയിച്ചിരിക്കുന്നു. മണിക്കൂറിൽ 30-മൈൽവീതം 18000-മൈൽസ് തുടൎച്ചയായി യാത്രചെയ്യാൻ വേണ്ടത്തക്ക ഒരുക്കങ്ങളോടുകൂടിയ ഈ കപ്പലിൽ 10,000 ടൺ ഭാരം കയററാം. 40-ലക്ഷം പവനാണത്രെ ഇതിൻെറ ചിലവു.

വാൎഷികയോഗം— ഇടയാർ മൎത്തമറിയാം സണ്ടേസ്ക്കൂളിൻെറ 13-ാമതു വാൎഷികയോഗവും സമ്മാനദാനവും ഈ മാസം 18-ാംനു- ഞായറാഴ്ച പകൽ ഒരുമണിയ്ക്കു ബ: കോശേരിൽ തോമ്മസുകത്തനാർ ബി. എ. അവൎകളുടെ അദ്ധ്യക്ഷതയിൽ ഭംഗിയായി നടന്നിരിക്കുന്നു. തദവസരത്തിൽ ബ: സി. ററി. കയ്യാക്കോസുശെമ്മാശ്ശൻ ബി. എ-യും, മി: ററി. സി. ജോസഫ് എം. എ-യും ശ്രദ്ധേയങ്ങളായ പ്രസംഗങ്ങളെക്കൊണ്ടു സദസ്യരെ ആനന്ദഭരിതരാക്കിതീൎത്തു എന്നുള്ളതും പ്രത്യേകം പ്രസ്താവയോഗ്യമാണ്.

വടക്കൻപറവൂർ— പ്രതിവൎഷം ആഘോഷിച്ചുവരാറുള്ള മാർ ഗ്രീഗോറിസുബാവായുടെ ശ്രാദ്ധപ്പെരുന്നാൾ ഈ കഴിഞ്ഞ 14-ാംനു- ഏററവും മംഗളമായി കഴിഞ്ഞുകൂടിയിരിക്കുന്നു. ഉദ്ദേശം 100-പറ അരി വെച്ചുള്ള കേമമായ ഒരു സദ്യയും നടത്തുകയുണ്ടായിയെന്നുള്ളതും പ്രസ്താവ്യമാണ്.

സ്ഥലത്തെ "സെൻറ് തോമസ്സ് സണ്ടേസ്ക്കൂളി"ൻെറ 13-ാമത്തെ വാൎഷികസമ്മേളനവും, സമ്മാനദാനവും മേടം 18-ാംനു- ഞായറാഴ്ച ചെറിയ പള്ളികൊമ്പൌണ്ടിൽവെച്ചു ദിവ്യശ്രീ കരിശ്ശുങ്കൽ മാണികത്തനാർ അവൎകളുടെ അദ്ധ്യക്ഷതയിൽ ഭംഗിയായി നടന്നിരിക്കുന്നു.

ബാവായുടെ ഓൎമ്മ— വടവുകോട്ടു സുറിയാനിപള്ളിയിൽ പരേതനായ മാർ ഒസ്താത്തിയോസ്സു ബാവായുടെ ഓൎമ്മ ഈ മേടം 13, 14 എന്നീ തിയ്യതികളിൽ ഭംഗിയായി കൊണ്ടാടിയിരിക്കുന്നു. ടി. ദിവസങ്ങളിൽ കരവട്ടുവീട്ടിൽ ശെമഓൻ കത്തനാർ

അവർകളുടെ അദ്ധ്യക്ഷതയിൽ സണ്ടേസ്ക്കൂൾസമ്മാനദാനവും പ്രത്യേക പ്രസംഗങ്ങളും നടത്തപ്പെട്ടുകയുമുണ്ടായി.

സുവിശേഷപ്രസംഗം— ചേലക്കര യാക്കോബായപള്ളിയിൽവെച്ചു മേടം 20, 21, 22 എന്നീ ദിവസങ്ങളിൽ ഡാക്ടർ ഫാദർ സൈമൺ അവർകളുടെ അദ്ധ്യക്ഷതയിൽ മൂന്നു ദിവസത്തെ തുടർച്ചയായി സുവിശേഷപ്രസംഗങ്ങൾ നടത്തിയിരിക്കുന്നു.

പെരുന്നാൾ— കണ്ടനാട്ടു വലിയ പള്ളിയിൽ മാർ ഗീവർഗീസ്സ് സഹദായുടെ പെരുന്നാൾ മേടം 23-ാംനു- പൂർവ്വാധികം ഭംഗിയായി ആഘോഷിച്ചിരിക്കുന്നു. ഫാദർ സൈമൺ അവർകൾ വികാരി കർബാനമദ്ധ്യേ "മാർ ഗീവർഗീസ്സ് സഹദായുടെ" സംക്ഷേപമായ ഒരു ജീവചരിത്രം പ്രസ്താപിക്കുകയുണ്ടായി. ഈ പള്ളിയുടെ ഇപ്പോഴത്തെ പൊളിച്ചുപണിയിൽ ഏൎപ്പെട്ടിരുന്ന പ്രധാന ആശാരിമാൎക്കു പൊൻവളകളും മോതിരങ്ങളും അന്നു ഉച്ചകഴിഞ്ഞുള്ള പൊതുയോഗത്തിൽവെച്ചു സമ്മാനിക്കയും ചെയ്തു.

പ്രസംഗങ്ങൾ— തിരുവാങ്കുളം കുരിശുപള്ളിയുടെ മുററത്തു പ്രത്യേകം തയ്യാറാക്കിയിരുന്ന പന്തലിൽവെച്ചു മേടം 26-ാംനു- ഉച്ചകഴിഞ്ഞു ആത്തുങ്കലച്ചൻ കരവട്ടുവീട്ടിലച്ചൻ എന്നീ മാന്യ വൈദികരുടെ ശ്രദ്ധേയങ്ങളായ പ്രസംഗങ്ങൾ നടക്കുകയുണ്ടായി.

പ്രസംഗമഹായോഗം— കോതമംഗലം സിറിയൻക്രസ്ത്യൻ യുവജനസംഘാംഗങ്ങളുടേയും പ്രത്യേകിച്ചു നെടുന്തള്ളിൽ ബ: ഗീവറുഗീസുകത്തനാർ അവർകളുടേയും, പൂക്കുന്നേൽ ബ: കുര്യാക്കോസുകത്തനാർ അവർകളുടേയും ഉത്സാഹത്താൽ സ്ഥലത്തെ വി: മത്തമറിയം വലിയ പള്ളിമുററത്തു തയ്യാറാക്കിയിരുന്ന പന്തലിൽവെച്ചു ഇടവകമേലദ്ധ്യക്ഷനായ നി. വ. ദി. ശ്രീ പൌലോസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ മഹനീയ അദ്ധ്യക്ഷതയിൽ ഒരു സുവിശേഷപ്രസംഗമഹായോഗം ഈ ആണ്ടു മീനമാസം 18, 19, 20 എന്നീ തിയതികളിൽ വളരെ മംഗളമായ രീതിയിൽ നടത്തിയിരിക്കുന്നു.

പള്ളിക്കൂദാശ— കോതമംഗലം ചന്തക്കു തെക്കുപടിഞ്ഞാറു ഉദ്ദേശം നാലു മൈൽ അകലമുള്ള മുളവൂർ എന്ന സ്ഥലത്തു കുന്നത്തു ചാക്കോ അവർകളുടെ ഉത്സാഹത്താൽ പുതിയതായി പണികഴിപ്പിട്ടുള്ള പള്ളിയുടെ കല്ലിടലും പള്ളിക്കൂദാശയും, വി: കുർബാന അണയ്ക്കലും നി. വ. ദി. ശ്രീമാന്മാരായ പൌലോസു മാർ അത്താനാസ്യോസു മെത്രാപ്പോലീത്താ തിരുമേനിയും, ഔഗേൻ മാർ തീമോഥെയോസു മെത്രാപ്പോലീത്താതിരുമേനിയുംകൂടി നിർവ്വഹിച്ചശേഷം അന്നുതന്നെ വന്ദ്യതിരുമേനിമാർ കോതമംഗലംവഴി ആലുവായിക്കു എഴുന്നള്ളിയിരിക്കുന്നു.

ധ്യാനയോഗം— വരിക്കോലി. പതിവായി ആണ്ടുതോറും സ്ഥലം വിശുദ്ധ മർത്തമറിയംപള്ളിയിൽവെച്ചു നടത്താറുള്ള കഷ്ടാനുഭവധ്യാനം (സെൻറ് മേരി ധ്യാനയോഗം) ഇക്കൊല്ലം കഷ്ടാനുഭവ ആഴ്ചയിൽ ചൊവ്വാഴ്ച സന്ധ്യമുതൽ ഞായറാഴ്ച ഉച്ചവരെ ദിവ്യശ്രീമാന്മാരായ ബ: കണ്ണേത്തു അപ്രേംകത്തനാർ, ബ: പാലക്കാട്ടിൽ സ്കറിയാകത്തനാർ എന്നീ വൈദീകശ്രേഷ്ഠന്മാരുടെ അദ്ധ്യക്ഷതയിലും സാന്നിദ്ധ്യത്തിലും പരിശുദ്ധാത്മസഹായത്താൽ നടത്തപ്പെട്ടിരിക്കുന്നു.

---

# മാർ അന്തോനിയോസിൻെറ ചരിത്രം.

ദയറാവാസികളുടെ തലവനും വനവാസിയുമായ ഈ പരിശുദ്ധ പിതാവിൻെറ ജീവചരിത്രം അലക്സന്ത്ര്യായിലെ മഹാനായ മാർ അത്താനാസ്യോസ് എഴുതിയതാണ്. ദിവ്യശ്രീ എം. കുര്യനച്ചൻ അവർകൾ മലയാളത്തിലേക്കു തർജ്ജമചെയ്തു ഇതാ അച്ചടിച്ചു തയ്യാറാക്കിയിരിക്കുന്നു. വില 3 ണ മാത്രം. ഒററ പ്രതി ആവശ്യപ്പെടുന്നവർ അഞ്ചൽക്കൂലിയടക്കം 4 ണയുടെ സ്റ്റാമ്പു അയക്കുക.

# ശിശുസ്നാനം.

അപ്പോസ്തോലസഭയിൽ നടത്തിവരുന്ന ശിശുസ്നാനത്തിന്നെതിരായി ചില നവീന പ്രസ്ഥാനക്കാർ പ്രചരിപ്പിക്കുന്ന അബദ്ധോപദേശങ്ങളെ പാടെ തകർത്തു ശിശുസ്നാനത്തിൻെറ സാധുതയെ വേദാനുസരണം തെളിയിക്കുന്ന ഒരു വിശിഷ്ടപുസ്തകം ഇതാ അച്ചടിച്ചു തെയ്യാറായിരിക്കുന്നു. ക്രിസ്ത്യാനികളായ ഏവരും ഈ പുസ്തകം വായിച്ചറിയേണ്ടതാണു. വില 3 ണ.

ഗ്രന്ഥകർത്താവു: ദിവ്യശ്രീ രാമനാട്ടു പത്രോസ് കത്തനാർ.

# സുറിയാനി ക്രിസ്ത്യാനികൾ നെസ്തോറിയർ അയിരുന്നുവോ?

മലയാളത്തുള്ള സുറിയാനി ക്രിസ്ത്യാനികളുടെ പൂർവ്വീക ചരിത്രം ഈ പുസ്തകം വായിച്ചാൽ അറിയാവുന്നതാണ്.

വില ചക്രം 4



# റോമാവാദഖണ്ഡനങ്ങൾ

1. അന്ത്യോഖ്യായും റോമായും

ഗ്രന്ഥകർത്താവു: ഡാക്ടർ, പി. എം. ലിസ്ബോവൊ പിൻറൊ. റോമ്മാ സിംഹാസനം, മാർപാപ്പാമാർ, റോമ്മാ സഭ എന്നിവയെ നോക്കാനുള്ള 'സാക്ഷാൽ കുഴൽ കണ്ണാടി'യാണു ഈ പുസ്തകം. വില 3-ണ.

2. മ്ശിഹൈക്യസ്വഭാവം

ഇതിൽ റോമാസഭക്കാരുടെ ഇരുസ്വഭാവവാദത്തെ യുക്തിപൂർവ്വം ഖണ്ഡിച്ചിട്ടുണ്ടു വില 3-ണ.

3. കുഴൽക്കണ്ണാടിക്കാരും റോമാപിശകുകളും

റോമാസഭയിൽ നടന്നിട്ടുള്ള യുദ്ധങ്ങളും ലഹളകളും ബഥനിക്കാരുടെ വഞ്ചനകളും അറിയണമെങ്കിൽ ഈ പുസ്തകം വായിക്കുക. വില ചക്രം 2 മാത്രം.

4. സത്യവിശ്വാസവും റോമാവിഷങ്ങളും

ഗ്രന്ഥകർത്താവു: ദിവ്യശ്രീ എം. ററി. ഇട്ടീരാകത്തനാർ; വില ചക്രം 2 മാത്രം.

5. യാക്കോബായക്കാർ

നമ്മുടെ സഭ റോമാക്കാർ പറയുന്നപോലെ ക്രിസ്താബ്ദം 600-ൽ യാക്കോബുർദ്ദാനായാൽ സ്ഥാപിക്കപ്പെട്ട ഒരു പുതിയ സഭയല്ലെന്നും അതു സാക്ഷാൽ അപ്പോസ്തോലിക സഭയാണെന്നും ഇതിൽ തെളിയിച്ചിട്ടുണ്ടു; വില അണ 3.

മാനേജർ, സിറിയൻക്രിസ്ത്യൻ ബുക്കഡിപ്പോ, കുന്നംകുളം.

